# കർമ്മതത്വം



ഗ്രന്ഥകർത്താവ്:

വെള്ളാട്ട് കരുണാകരൻ നായർ.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# കർമ്മതത്വം

ഗ്രന്ഥകർത്താവ്:
വെള്ളാട്ട് കരുണാകരൻ നായർ.

1950

*Published by*
**The Kerala Theosophical Federati**



വില 1—8—0

PRINTD AT THE S. D PRINTING WORKS, ERNAKULAM.

# ആമുഖം.

മനുഷ്യരുടെ ജീവിതാനുഭവങ്ങൾ കണ്ടാൽ ലോകം നിഷ്ഠുരയായ പ്രകൃതിയുടെ അക്രമങ്ങൾക്കു വിധേയമാണെന്നു തോന്നും. എന്നാൽ ഉപരിതലദൃഷ്ടിക്കു് അങ്ങിനെ തോന്നുന്ന സംഭവങ്ങളുടെ പിന്നിൽ ന്യായപഥത്തിൽനിന്നു ലേശംപോലും തെററാത്ത ചില നിയമങ്ങൾ ഉണ്ടെന്നു് അധ്യാത്മഗ്രന്ഥങ്ങൾ നമ്മെ പഠിപ്പിക്കുന്നു. അദ്ധ്യാത്മതത്വങ്ങളിൽ പ്രധാനമായ ഒന്നാണു് 'കർമ്മം'. 'അവശ്യമനുഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം' എന്നാണു് അതിൻെറ സാമാന്യനിർവ്വചനം. അത്രത്തോളം, മതബോധമുള്ള സാധാരണജനങ്ങൾക്കെല്ലാം അറിയാം. എന്നാൽ കർമ്മനിയമത്തിൻെറ ഉൾപ്പിരിവുകൾ എന്തെല്ലാമാണെന്നും അവ നമ്മുടെ ദൈനന്ദിനജീവിതത്തെ എങ്ങിനെ സ്പർശിക്കുന്നു എന്നും, അതിനെപ്പററിയുള്ള ജ്ഞാനംകൊണ്ടു് നമ്മുടെ 'വിധി' നമ്മുടെ പ്രയത്നങ്ങൾക്കധീനമാക്കാമെന്നും അധികമാരും അറിഞ്ഞിരിക്കയില്ല. 'ഗഹന'മായ കർമ്മഗതിയെപ്പററിയുള്ള വിജ്ഞാനമണികളെ പലദിക്കിൽനിന്നും എടുത്തു് ഒരു മാലയായി കോർക്കുകയും, അവയുടെ പ്രകാശം എല്ലാവർക്കും കാണത്തക്കവിധം അവയെ തുടച്ചു മിനുക്കുകയുമാണു് ഞാൻ ചെയ്തിട്ടുള്ളതു്.

ഹിന്തുമതഗ്രന്ഥങ്ങളിൽ കർമ്മനിയമത്തെപ്പററി സംനിബദ്ധവും സംപൂർണ്ണവുമായ ഒരു നിരൂപണം എവിടെയും ഞാൻ കണ്ടിട്ടില്ല. അതുകൊണ്ടു് ഈ വിഷയത്തിനു ഒരു പ്രബന്ധരൂപം കൊടുക്കുവാനുള്ള ആസൂത്രണം ഞാൻ (തിയോസഫി) 'ബ്രഹ്മവിദ്യാ'ഗ്രന്ഥങ്ങളിൽനിന്നാണു് എടുത്തതു്. എന്നാൽ പ്രധാനസംഗതികൾ അധികവും ഹിന്തുമതപ്രമാണങ്ങളെ അടിസ്ഥാനമാക്കീട്ടാണു് ചർച്ചചെയ്തിരിക്കുന്നതു്. ബാക്കിയുള്ള വസ്തുവലംബം 'ബ്രഹ്മവിദ്യാ'ഗ്രന്ഥ

ങ്ങൾ തന്നെ. ‘കർമ്മ’തത്വബോധം, വിവേകത്തോടും ധീരതയോടും ശുഭപ്രതീക്ഷയോടും കൂടി ജീവിതപ്രശ്നങ്ങളെ നേരിടുവാനും സമാധാനത്തോടുകൂടി മരിക്കുവാനും ജനങ്ങളെ സഹായിക്കുമെന്നാണ് എന്റെ വിശ്വാസം.

ഇതിലെ 1-ം, 2-ം, 3-ം ചിത്രങ്ങൾ ‘ബ്രഹ്മവിദ്യാ സംഘം’ അദ്ധ്യക്ഷനായ ശ്രീ ജിനരാജദാസൻ അവർകളുടെ (First Principles of Theosophy) എന്ന ഗ്രന്ഥത്തിൽ നിന്നു, അദ്ദേഹത്തിന്റെ അനുവാദത്തോടുകൂടി, എടുത്തിട്ടുള്ളവയാണ്. കർമ്മത്തിന്റെ വേദപ്രാമാണ്യത്തെ സംബന്ധിച്ച് എനിക്കുണ്ടായിരുന്ന ചില സംശയങ്ങൾ തീർത്തുതന്നതു് മംഗലാപുരം ശ്രീരാമകൃഷ്ണാശ്രമവാസി ശ്രീവിമലാനന്ദസ്വാമിയാണ്. ഈ രണ്ടുപേരോടും എനിക്കുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു.

വി. കരുണാകരൻ നായർ.

# വിഷയവിവരം



## അദ്ധ്യായം 1.



## അദ്ധ്യായം 2.



## അദ്ധ്യായം 3.



## അദ്ധ്യായം 4.



## അദ്ധ്യായം 5.



## അദ്ധ്യായം 6.

# കൎമ്മതത്വം.

## അധ്യായം 1.

### 'കൎമ്മ'ത്തിന്റെ അൎത്ഥം

ലോകം കൎമ്മമയം.

ലോകത്തിൽ സകലവും സൎവ്വദിക്കിലും സദാകാലവും എന്തെങ്കിലും ചെയ്തുകൊണ്ടാണിരിക്കുന്നതു്. ചിലതു നാം അറിയുന്നു; ചിലതു് അറിയുന്നില്ല; അത്രമാത്രമേ വ്യത്യാസമുള്ളു. 'ജഗത്'' എന്ന വാക്കിന്റെ അൎത്ഥംതന്നെ പൊയ്ക്കൊണ്ടിരിക്കുന്നതു് എന്നാണല്ലോ. അതു് എത്ര ശരിയാണു്! നോക്കുക: 24,900 മൈൽ ചുററളവുള്ള ഭൂഗോളം, (ദിവസത്തിൽ ഒന്നുവീതം) എപ്പോഴും പമ്പരം തിരിഞ്ഞുകൊണ്ടിരിക്കുന്നു. അങ്ങിനെ തിരിഞ്ഞുകൊണ്ടാണു് അതു് വൎഷത്തിലൊരിക്കൽ സൂൎയ്യനെ ഒന്നു പ്രദക്ഷിണം ചെയ്യുന്നതു്. ഇതുപോലെ വേറെ 8 ഗ്രഹങ്ങൾ പല വേഗത്തിലുമായി സൂൎയ്യനു ചുററും ഓടിക്കൊണ്ടിരിക്കുന്നുണ്ടു്. അവയ്ക്കു പുറമേയാണു്, ഇന്ന വഴിക്കെന്നും ഇത്ര വേഗത്തിലെന്നും നിജമില്ലാത്ത ഉല്ക്കകളുടെ പാച്ചൽ.

സൂൎയ്യൻതന്നെ അതിശീഘ്രത്തിൽ വട്ടംകറങ്ങിക്കൊണ്ടാണിരിക്കുന്നതു്. നമ്മുടെ സൂൎയ്യമണ്ഡലത്തെപ്പോലെയുള്ള ഗോളവ്യൂഹങ്ങളാണത്രെ ദൂരദൎശിനിയന്ത്രത്തിൽക്കൂടി നമുക്കു കാണാവുന്ന മുപ്പതുകോടി നക്ഷത്രങ്ങൾ. അവയിലെല്ലാം പല വിധത്തിലുള്ള പരിഭ്രമണങ്ങൾ ഇടവിടാതെ നടന്നുകൊണ്ടിരിക്കുന്നു. സൂൎയ്യന്റെ വെളിച്ചം 11 മിനിട്ടുകൊണ്ടു് 92,900,000 മൈൽ ദൂരം സഞ്ചരിച്ചിട്ടാണു് ഭൂമിയിലെത്തുന്നതു്. സമുദ്രം ഒരു നേരവും വിശ്രമമില്ലാതെ കിടന്നു മറിയുന്നു. കാററു് എന്നും "സദാഗതി" തന്നെ. ഭൂഗൎഭത്തിലെ

വമ്പിച്ച ചൂളയിൽ രത്നങ്ങൾ വാർക്കപ്പെടുന്നു. ഒരു ചെറിയ പരമാണുവിന്റെ ഉള്ളിൽ വിദ്യുച്ഛക്തിയുടെ ബിന്ദുക്കൾ നർത്തനം നടത്തുന്നു. ഇങ്ങിനെ പരമാണു തുടങ്ങി പരസഹസ്രം നക്ഷത്രമണ്ഡലംവരെ എവിടെയും ഒരൊഴിവും വീഴ്ചയുമില്ലാത്ത കർമ്മകോലാഹലം നടന്നുകൊണ്ടിരിക്കുന്നു. ഈ ലോകമഹായന്ത്രത്തിൽ അതോടുകൂടി തിരിയുന്ന ഒരു കൊച്ചു പ്രാണിയാണ് മനുഷ്യൻ. അവനും ഒരു യന്ത്രംതന്നെ. ഗർഭത്തിൽനിന്നുതന്നെ മിടിച്ചുതുടങ്ങിയ ഹൃദയം മരിക്കുന്നതുവരെ മിടിച്ചുകൊണ്ടുതന്നേയിരിക്കുന്നു. ദേഹത്തിലാസകലം പടർന്നിട്ടുള്ള രക്തനാഡികളിൽകൂടി രക്തം അതിവേഗത്തിൽ ഓടിക്കൊണ്ടിരിക്കുന്നു. അതിനുപുറമാണ് മനുഷ്യന്റെ വികാരങ്ങളുടേയും വിചാരങ്ങളുടേയും ഗതിവേഗം. എവിടെ നോക്കിയാലും-ബാഹ്യലോകത്തിലും മാനസികലോകത്തിലും-ഏതു നിമിഷവും അതിജാഗ്രമായ കർമ്മം തന്നെ. ആർക്കും ഒന്നിനും കർമ്മവലയത്തിൽനിന്നു വിട്ടുമാറി നില്ക്കുവാൻ സാദ്ധ്യമല്ലെന്നു നാം കാണുന്നു.

“വാസ്തവത്തിൽ ആർക്കും ഒരു ക്ഷണനേരംപോലും കർമ്മം ചെയ്യാതിരിക്കുവാൻ സാധിക്കുന്നതല്ല. പ്രകൃതിസിദ്ധങ്ങളായ ഗുണങ്ങളാൽ അസ്വതന്ത്രനായിട്ടു ഓരോ മനുഷ്യനും കർമ്മം ചെയ്യുന്നു”. (1) കൈകാലനക്കാതെ ഇരിക്കുന്നവൻ ഒന്നും ചെയ്യാതിരിക്കുന്നു എന്ന് വിചാരിച്ചുകൂടാ. അവന്റെ മനസ്സ് അപ്പോൾ എന്തെല്ലാം ചെയ്തുകൊണ്ടിരിക്കുന്നു എന്ന് ഒന്നു പരിശോധിച്ചാൽ അതിന്റെ പരമാർത്ഥമറിയാം. “കർമ്മേന്ദ്രിയങ്ങളെ സംയമനം ചെയ്യുന്നുവെങ്കിലും ഇന്ദ്രിയഭോഗ്യങ്ങളായ വിഷയങ്ങളെ ചിന്തിച്ചുകൊണ്ടിരി

(1) നഹികശ്ചിൽ ക്ഷണമപി
ജാതു നിഷ്ഠത്യകർമ്മകൃൽ;
കാര്യതേ ഹ്യവശഃ കർമ്മ
സർവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ ഗീത. 3-5

ക്കുന്ന മനുഷ്യൻ മൂഢാത്മാവായ മിഥ്യാചാരനാണെന്നു പറയപ്പെടുന്നു". (1)

എന്നാൽ മനുഷ്യൻ പ്രകൃതിയുടെ തടുക്കുവാൻ വയ്യാത്ത തള്ളലിനനുസരിച്ച്, അപ്പപ്പോൾ തോന്നുന്ന കർമ്മങ്ങൾ ചെയ്തുകൊണ്ടിരുന്നാൽ മതിയോ? ഈ ചോദ്യം മനുഷ്യനുണ്ടായ കാലംമുതൽ അവന്റെ മുമ്പിൽ തെളിഞ്ഞു പ്രകാശിച്ചിട്ടുള്ള ഒന്നാണ്. കർമ്മകുശലനാണ് ലോകത്തിൽ വിജയം നേടുന്നത്. അവനവനുള്ള കർമ്മപദ്ധതി ഇന്നതാണെന്നു ബുദ്ധിപൂർവ്വം നിർണ്ണയിച്ചു അതനുസരിച്ചു ജീവിതം നയിക്കലാണ് കർമ്മകുശലത. അതുകൊണ്ടു "കർമ്മം" ഒരു ആദ്ധ്യാത്മികപ്രശ്നം മാത്രമല്ല. ലോകത്തിൽ ശാന്തിയും സുഖവും വേണമെന്ന് എല്ലാവരും ആഗ്രഹിക്കുന്നു. അതു രണ്ടും വിഭവസമൃദ്ധികൊണ്ടും ബുദ്ധിസാമർത്ഥ്യംകൊണ്ടും മാത്രം കയ്യിലാക്കാമെന്നുള്ള മോഹം വ്യഥാവിലാണ്. ലൌകികങ്ങളായ അപദാനങ്ങൾ കർമ്മവിജയമാണെന്നു നമുക്ക് തോന്നിയേക്കാം. എന്നാൽ അവയിൽനിന്നു നാം ആശിക്കുന്ന സുഖം കിട്ടുമോ എന്നുള്ളതു സംശയഗ്രസ്തമത്രേ. കലിംഗരാജ്യത്തെ യുദ്ധം ചെയ്തു കീഴടക്കിയ അശോകചക്രവർത്തി ആ വിജയത്തിൽ ദുഃഖമാണ് കണ്ടതു്. സകല ലൌകിക സുഖങ്ങളും നിറഞ്ഞ ഒരു രാജ്യത്തെ ഉപേക്ഷിച്ചു സുഖത്തിനുവേണ്ടി ബുദ്ധൻ കാട്ടിലേക്കുപോയി.

"ജനങ്ങൾ സുഖത്തിനുവേണ്ടി കർമ്മങ്ങൾ ചെയ്യുന്നു. എന്നാൽ അവയിൽനിന്നു സുഖം കിട്ടുന്നില്ല; ദുഃഖം ഉണ്ടാ

---

(1) കർമ്മേന്ദ്രിയാണിസംയമ്യ
യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ
മിത്ഥ്യാചാരഃ സ ഉച്യതെ. ഗീത-3-6

വുകയും ചെയ്യുന്നു. എന്നിട്ടും കർമ്മത്തിൽനിന്നു അവർ പിൻമാറുന്നില്ല. ഇതെന്തത്ഭുതം!" (1)

അതുകൊണ്ടു് "കർമ്മം (വിഹിതകർമ്മം) വികർമ്മം (ചെയ്യരുതാത്തകർമ്മം), അകർമ്മം (കർമ്മം ചെയ്യാതിരിക്കൽ) എന്നിവ വേർതിരിച്ചറിയേണ്ടതാണു്. കർമ്മത്തിൻെറഗതി അറിവാൻ പ്രയാസമുള്ളതാണു്." (2) ഇങ്ങനെ കർമ്മത്തെപ്പററി സൂക്ഷ്മമായറിഞ്ഞു, ബുദ്ധിപൂർവ്വം കർമ്മം ചെയ്യുന്നവനുമാത്രമേ ദുഃഖനിവൃത്തിയുള്ളു. ഒരു സാധാരണ മനുഷ്യൻെറയും ഒരു ജ്ഞാനിയുടേയും കർമ്മഗതി വ്യത്യസ്തമാണു്. അതു താഴെ കാണിക്കുന്നു.

സാമാന്യമനുഷ്യൻ:— അജ്ഞാനം-അവിവേകം-അഭിമാനം-ആശ - ശരീരപരിഗ്രഹ കർമ്മം—(ഫലം) ദുഃഖം.

ജ്ഞാനി:— ജ്ഞാനം-(അതിൽനിന്നു) കർമ്മവിവേകം-(ധർമ്മബോധം) യജ്ഞകർമ്മം (ലോകസേവ)—(ഫലം) സുഖം.

കർമ്മം, അകർമ്മം എന്നിവ വേർതിരിച്ചറിയുന്നതു് ഇത്രത്തോളം പ്രയാസമുള്ളതാണോ? ഇതിന്നു് സമാധാനം ഒരു ഉദാഹരണംകൊണ്ടു് വ്യക്തമാക്കാം. അതിശീഘ്രത്തിൽ തിരിഞ്ഞുകൊണ്ടിരിക്കുന്ന ഭൂമി അനങ്ങാതിരിക്കുന്നു എന്നാണു് നമുക്കു തോന്നുന്നതു്. സ്വസ്ഥാനം വിട്ടുമാറാത്ത സൂര്യൻ ഉദിക്കയും അസ്തമിക്കയും ചെയ്യുന്നതായി തോന്നുന്നു. തീവണ്ടിയിൽ സഞ്ചരിക്കുന്നവൻെറ ദൃഷ്ടിയിൽ വഴിവക്കു

---

(1) "സുഖായ കർമ്മാണി കരോതിലോകോ
നതൈഃ സുഖംവാ/ന്യദുപാരമംവാ!!
വിന്ദേത ഭൂയസ്തത ഏവ ദുഃഖം
കിമത്ര ചിത്രം ഭഗവൻ വദേന്നഃ!!" ഭാഗവതം.

(2) കർമ്മണോ ഹ്യപി ബോദ്ധവ്യം
ബോദ്ധവ്യം ച വികർമ്മണഃ
അകർമ്മണശ്ച ബോദ്ധവ്യം
ഗഹനാ കർമ്മണോ ഗതിഃ ഗീത-4-17

ത്തുള്ള വൃക്ഷങ്ങൾ ഓടുന്നു എന്നും ദൂരെനിന്നു അതിശീഘ്ര ത്തിൽവരുന്ന തീവണ്ടി അനങ്ങാതെ നില്ക്കുന്നു എന്നും തോന്നും. അതുകൊണ്ടു് നമ്മുടെ സ്ഥൂലദൃഷ്ടിക്കു് കമ്മം അകമ്മമാണെന്നും അകമ്മം കമ്മമാണെന്നും ഒന്നിന്റെ കമ്മം മററൊന്നിന്റെ കമ്മമാണെന്നും ഉള്ള വ്യാമോഹം ഉണ്ടാകുന്നു എന്നു് തീർച്ചയാണു്. അതിനാൽ ലൌകികവും ആത്മീയവുമായ വിജയവും സുഖവും ആശിക്കുന്ന മനുഷ്യൻ കർമ്മത്തിന്റെ സ്വഭാവം വകതിരിച്ചറിഞ്ഞു് അതിനെ അനുസരിച്ചു് ജീവിതം നിയന്ത്രിക്കേണ്ടതാണു്.

## കമ്മത്തിന്റെ അത്ഥം.

ഹിന്ദുമതഗ്രന്ഥങ്ങളിൽ കമ്മം എന്നുള്ളവാക്കു് സാമാന്യമായി മൂന്നത്ഥത്തിൽ പ്രയോഗിക്കപ്പെട്ടിട്ടുണ്ടു്. (1) കമ്മം എന്നുവെച്ചാൽ പ്രവൃത്തി (വ്യാപാരം). (2) കമ്മനിയമം ഏതുകമ്മത്തിനും അതിന്റെ സ്വഭാവത്തിനും ശക്തിക്കും അനുസരിച്ച ഒരു പ്രതികമ്മം പ്രകൃതിസിദ്ധമായിട്ടുണ്ടു് എന്നുള്ള വ്യവസ്ഥ. (3) വിഹിതകമ്മം (ധമ്മം)

## വേദത്തിലെ 'കമ്മം'

ഉപനിഷത്തിന്റെ കാലത്തിനുമുമ്പുള്ള വേദഗ്രന്ഥങ്ങളിൽ കമ്മപദം, കേവലം വ്യാപാരം എന്ന അത്ഥത്തിലൊ നിത്യ നൈമിത്തിക കമ്മങ്ങൾ എന്ന അത്ഥത്തിലോ മാത്രമാണു് സാമാന്യമായി പ്രയോഗിച്ചിട്ടുള്ളതു്. വേദങ്ങളെ അടിസ്ഥാനമാക്കി എഴുതപ്പെട്ടിട്ടുള്ള ദശ്നങ്ങളിൽ നിന്നു് ഇതു് ഏറെക്കുറെ വ്യക്തമാകും. വൈശേഷികന്മാർ കമ്മത്തിന്റെ പരിധിയിൽ വെറും ചലനങ്ങളും അതുപോലെയുള്ള ഭൌതികസംഭവങ്ങളും ഉൾപ്പെടുത്തുന്നു. വ്യാകരണശാസ്ത്രപ്രകാരം, കമ്മം അല്ലെങ്കിൽ ക്രിയ, ബുദ്ധിപൂവ്വമായി ചെയ്യുന്ന പ്രവൃത്തിയെ സൂചിപ്പിക്കുന്നു.

ആചാരങ്ങൾ അല്ലെങ്കിൽ കമ്മവിധികൾ, സംസ്കാരം കൊണ്ടു് പല പടികളിലായി നില്ക്കുന്ന മനുഷ്യസമൂഹങ്ങൾക്കുള്ള ധമ്മനിഷ്ഠകളാണു്. എല്ലാമതാചാര്യന്മാരും അങ്ങിനെയുള്ള 'വിധിനിഷേധങ്ങൾ' കല്പിച്ചിട്ടുണ്ടു്. എന്നാൽ

കർമ്മത്തിന്റേയും കർമ്മഫലത്തിന്റേയും ഗഹനങ്ങളായ പ്രവർത്തനങ്ങളെ യുക്തിപൂർവ്വം സ്ഥാപിച്ചതിനുശേഷമല്ല ആചാര്യന്മാർ അവരുടെ അനുഗാമികൾക്ക് ജീവിതചര്യ ഉപദേശിച്ചിട്ടുള്ളത്. ബുദ്ധിവികാസം വന്നിട്ടില്ലാത്ത കുട്ടികളോട് മാതാപിതാക്കന്മാർ ചെയ്യുന്ന ഉപദേശങ്ങൾപോലെയാണ് അവ. എങ്കിലും അവയ്ക്ക് യുക്തിപൂർവ്വവും അനുഭവസിദ്ധവുമായ അടിസ്ഥാനമില്ലെന്നു ധരിക്കരുത്. ആ അടിസ്ഥാനങ്ങളെ ശിഷ്യന്മാർ യഥോചിതം ആരാഞ്ഞറിയേണ്ടവയാണുതാനും. എന്നാലും വേദങ്ങളിലെ ആചാരപദ്ധതി ചോദ്യം ചെയ്യാൻ പാടില്ലാത്ത കല്പനകളാണ് എന്നു വരുന്നില്ല. അവ ജീവിതത്തിനു മാർഗ്ഗനിർദ്ദേശങ്ങളായി സ്വീകരിക്കുമ്പോൾ ആ ചോദ്യം ചെയ്യൽ തൽക്കാലം അസ്ഥാനത്തിലാകുമെന്നുമാത്രം. വൈദികകർമ്മങ്ങളിൽ i നിത്യകർമ്മങ്ങൾ ii നൈമിത്തികകർമ്മങ്ങൾ iii കാമ്യകർമ്മങ്ങൾ iv പ്രതിഷിദ്ധ കർമ്മങ്ങൾ എന്നീ വിഭാഗങ്ങൾ ഉണ്ട്. അതിൽ നിത്യകർമ്മം ദിനചര്യതന്നെ. അതിൽ ഉത്ഥാനം, സ്നാനം, ജപം, ഹോമം, ശ്രാദ്ധം, അതിഥിപൂജ മുതലായവ ഉൾപ്പെടുന്നു. ലോകത്തോടു നമുക്കുള്ള കടമയെ സ്മരിച്ചു ചെയ്യേണ്ട കർമ്മങ്ങളെ 'പഞ്ചമഹായജ്ഞ'ങ്ങളായി സംഗ്രഹിച്ചിട്ടുണ്ട്. ദേവയജ്ഞം, ഋഷിയജ്ഞം, പിതൃയജ്ഞം, മനുഷ്യയജ്ഞം, ഭൂതയജ്ഞം, എന്നിവയാണ് പഞ്ചമഹായജ്ഞങ്ങൾ. നമ്മുടെ പരിതസ്ഥിതികളെ അനുസരിച്ചു അപ്പപ്പോൾ ചെയ്യേണ്ടിവരുന്ന കർമ്മങ്ങൾതന്നെ നൈമിത്തികങ്ങൾ. ഇഹലോകത്തിലും പരലോകത്തിലും സുഖം കിട്ടുവാൻ ദേവന്മാരെ പ്രീതിപ്പെടുത്തുന്ന പലവിധകർമ്മങ്ങളത്രെ കാമ്യകർമ്മങ്ങൾ. ചെയ്യരുതെന്നു വിധിക്കപ്പെട്ടിട്ടുള്ള നികൃഷ്ടകർമ്മങ്ങൾ പ്രതിഷിദ്ധകർമ്മങ്ങളാകുന്നു.

### വൈദിക കർമ്മങ്ങളും കർമ്മ നിയമവും

നിത്യനൈമിത്തികാദികർമ്മങ്ങളെ വിധിച്ചിട്ടുള്ള വൈദികാചാര്യന്മാർ കർമ്മത്തിനു വളരെ വ്യാപകമായ അർത്ഥം കല്പിച്ചിട്ടുണ്ടെന്നുള്ളത് അവയുടെ വിവരണങ്ങളിൽനിന്നു മനസ്സിലാക്കാം. വെറും സ്ഥൂലാവയവങ്ങളുടേയൊ വസ്തുക്ക

ളുടേയൊ ചലനമോ സംഘട്ടനമോ മാത്രമല്ല അവർടെ കർമ്മപദം വിവക്ഷിക്കുന്നതു്. മനുഷ്യൻെറ മനക്ഷോഭങ്ങൾ, വിചാരങ്ങൾ എന്നിവയും കർമ്മങ്ങളാണെന്നുതന്നെയാണു് അവരുടെ ആശയം. എന്നു മാത്രമല്ല, മനുഷ്യനു മരണശേഷം സൂക്ഷ്മലോകങ്ങളിൽ വാസമുണ്ടെന്നും അതിനുശേഷം ജന്മമുണ്ടെന്നും അവൎക്കു തീർച്ചയായും അറിയാമായിരുന്നു. ഈ വാസ്തവം ആചാരപദ്ധതികളിൽനിന്നു നമുക്കു് മനസ്സിലാക്കാം. ചുരുക്കത്തിൽ, മനുഷ്യൻ സ്ഥൂലദേഹംകൊണ്ടെന്നപോലെ മനസ്സുകൊണ്ടും ജ്ഞാനേന്ദ്രിയങ്ങളെക്കൊണ്ടും കർമ്മങ്ങൾ ചെയ്യുന്നുണ്ടെന്നും അവയുടെ ഫലം ഭൌതികവും മാനസികവും ആയ ജീവിതത്തെ യഥാകാലം ബാധിക്കുമെന്നും ആ കർമ്മവിധികളിൽ വിവക്ഷയുണ്ടു്. മനുഷ്യൻെറ മാനസികസംസ്കാരത്തിന്നും ആത്മീയവികാസത്തിന്നും വേണ്ടി നിർദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണു് ആ കർമ്മങ്ങൾ. ഇതിന്നു പുറമെ അവയിലെല്ലാം യജ്ഞപരമായ ഒരു ഉൾച്ചുരട്ടുണ്ടെന്നും നമുക്കു കാണാം.

## വൈദിക കർമ്മങ്ങളിലെ 'യജ്ഞ' ഭാവം.

അതെന്താണു്? പ്രപഞ്ചത്തിൽ, സ്ഥൂലലോകത്തിലും സൂക്ഷ്മലോകങ്ങളിലും വസിക്കുന്ന ജീവകോടികൾ തമ്മിൽ ഒഴിക്കുവാൻ വയ്യാത്ത അന്യോന്യാശ്രയമുണ്ടു്. ഇതറിഞ്ഞുകൊണ്ടു്, ഈശ്വരേച്ഛയേയും പൊതുവിലുള്ള ലോകക്ഷേമത്തേയും ലക്ഷ്യമാക്കി ഈശ്വരകൈങ്കര്യം ചെയ്തു ജീവിക്കുക എന്നുള്ളതാണു് 'യജ്ഞത്തി'ൻെറ ആന്തരതത്വം. ഇതു്, ഇനിമേൽ കർമ്മയോഗത്തെപ്പററി വിവരിക്കുമ്പോൾ, ഒന്നുകൂടി വിസ്തരിക്കാം. ഈ സന്ദർഭത്തിൽ ഒരു കാര്യം മാത്രം നാം ധരിച്ചാൽമതി. വൈദിക കാലങ്ങളിൽ നിത്യനൈമിത്തിക കർമ്മങ്ങൾ വിധിച്ച ആചാര്യന്മാർ, കർമ്മത്തിൻെറ വ്യാപകമായ അർത്ഥത്തേയും യജ്ഞതത്വത്തേയും പ്രധാനമായി കരുതീട്ടാണു് അവയെ വിധിച്ചിട്ടുള്ളതു്, അവരുടെ ദൃഷ്ടിയിൽ കർമ്മവും അതിൻെറ ഫലവും മൂന്നു ലോകങ്ങളിലും ബാധിക്കുന്ന ഒരു ശക്തിയാണു്. അതു് മനുഷ്യൻെറ സ്ഥൂലദേഹത്തേയും മനോവികാരങ്ങളേയും ചിന്തകളേയും സ്പർശിക്കു

മെന്നും ആ വഴിക്ക് അവൻെറ ആത്മവികാസത്തെ സഹാ യിക്കുകയൊ തടസ്ഥപ്പെടുത്തുകയൊ ചെയ്യുമെന്നും ഈ കർമ്മ ങ്ങളുടെ പ്രണേതാക്കൾ ധരിച്ചിരുന്നു എന്നുള്ളത് തീർച്ച യാണ്.

ബ്രാഹ്മണങ്ങളിലും സംഹിതകളിലും അവിടവിടെ സൂച നാരൂപത്തിൽ മാത്രം വിവക്ഷിച്ചിട്ടുള്ള തത്വങ്ങളാണ് ഉപനിഷത്തുകളിൽ ക്രോഡീകരിച്ച് വിസ്തരിച്ചിട്ടുള്ളത്. ഉപനിഷത്തുക്കളുടെ വ്യാഖ്യാനമെന്നപോലെയാണ് ഭഗവദ് ഗീതാ. സ്ഥൂല അവയവങ്ങളുടെ ചേഷ്ടകൾ മാത്രമല്ല കർമ്മം; ജ്ഞാനവും തപസ്സും യജ്ഞവും ശമം ദമം മുതലായ മാനസിക യത്നങ്ങളും കർമങ്ങൾ തന്നെയാണ്, എന്നു ഗീത നല്ലവണ്ണം വ്യക്തമാക്കീട്ടുണ്ട്. *

---

* (1) യജ്ഞദാനതപഃ കർമ്മ ന ത്യാജ്യം കാര്യമേവ തത്
(യജ്ഞദാനതപസ്സുകളായ കർമ്മങ്ങൾ ഉപേക്ഷിക്കത്തക്കവയല്ല;
അവ ചെയ്യപ്പെടേണ്ടവയാണ്.) ഗീത-XVIII—5

(2) ശമോദമസ്തപഃ ശൌചം ക്ഷാന്തിരാർജ്ജവമേവ ച
ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രഹ്മകർമ്മസ്വഭാവജം

(3) ശൌര്യം തേജോധൃതിർദ്ദാക്ഷ്യം യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച ക്ഷാത്രം കർമ്മസ്വഭാവജം
ഗീത-XVIII—42—43

(മനഃസംയമം, ഇന്ദ്രിയ സംയമം, തപസ്സ്, മനസ്സിൻെറയും ശരീരത്തിൻെറ യും, ശുദ്ധി, ക്ഷമ, നേര്, ജ്ഞാനം, വിജ്ഞാനം ഈശ്വരവിശ്വാസം ഇവ സ്വാഭാവികങ്ങളായ ബ്രാഹ്മണകർമ്മങ്ങളാകുന്നു. ശൌര്യം, തേജസ്സ്, ധീരത, സാമർത്ഥ്യം, യുദ്ധത്തിൽ പേടിച്ചോടാതിരിക്കൽ, ദാനം, ആശ്രി തരക്ഷ ഇവ സ്വാഭാവികമായ ക്ഷത്രിയ കർമ്മങ്ങളാകുന്നു)

ദേവദ്വിജ ഗുരു പ്രാജ്ഞപൂജനം ശൌചമാർജ്ജവം
ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ
അനുദ്വേഗകരം വാക്യം സത്യം പ്രിയഹിതം ച യത്
സ്വാധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതേ
മനഃപ്രസാദഃ സൌമ്യത്വം മൌനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത്തപോ മാനസമുച്യതേ

(ദേവന്മാർ, ഗുരുക്കന്മാർ, ബ്രാഹ്മണർ, ബുദ്ധിമാന്മാർ ഇവരെ പൂജിക്കു ക, ശുചിയായിരിക്കുക, വക്രതകൂടാതെയുള്ള പെരുമാററം, ബ്രഹ്മചര്യം, ഒ ന്നിനെയും ഉപദ്രവിയ്ക്കായ്ക, ഇവ ശാരീരതപസ്സിൻെറ രൂപം. ഉദ്വേഗം ഉണ്ടാ ക്കാത്തതും, കളവില്ലാത്തതും, സുഖമുള്ളതും ഹിതമായതും ആയ വാക്ക്, പഠി ക്കുക, ഇവ വാങ്മയമായ തപസ്സ്.

മനസ്സന്തുഷ്ടി, സൌമ്യത, മൌനം, അച്ചടക്കം, അന്തക്കരണശുദ്ധി ഇവ മാനസികമായ തപസ്സ്,)

# അധ്യായം 2.

## കർമ്മഫലം.

കർമ്മം ത്രിലോകവ്യാപകമാണെന്നു വന്നാൽ അതിൻെറ പ്രവർത്തനരീതിയും ഫലപ്രാപ്തിയുടെ സമ്പ്രദായവുമാണ് പിന്നെ ചിന്തിക്കേണ്ടതു്. കർമ്മവും അതിൻെറ ഫലവും ഒരു വ്യവസ്ഥയും കൂടാതെ നടന്നുകൊണ്ടിരിക്കയാണോ? അതോ, അതു് ഒരു നിയമത്തെ അനുസരിച്ചു പ്രവർത്തിക്കുന്നുവോ എന്നുള്ളതു് ഒരു പ്രധാന പ്രശ്നമാണ്. ഈ പ്രശ്നത്തിനു് സമാധാനമാണ് ഹിന്ദുമതത്തിലെ "കർമ്മനിയമം". "ശുഭാശുഭങ്ങളായ കർമ്മങ്ങൾക്കു് അവയ്ക്കനുയോജ്യങ്ങളായ ഫലങ്ങൾ നാം അവശ്യം അനുഭവിക്കേണ്ടിവരും" * എന്നാണ് ഈ നിയമം.

### കർമ്മനിയമവും വേദപ്രാമാണ്യവും.

കർമ്മനിയമത്തെപ്പററി വിസ്തരിച്ചു പറയപ്പെട്ടന്നതു്, സ്മൃതികളിലും പുരാണങ്ങളിലും പ്രായശ്ചിത്തവിധികളിലുമാണ്. എന്നാൽ അതിനു തീർച്ചയായും വൈദികമായ ഒരടിസ്ഥാനമുണ്ടെന്നു് ഇവിടെ എടുത്തുപറയേണ്ടിയിരിക്കുന്നു. സ്മൃതികളിലേയും പുരാണങ്ങളിലേയും അതിശയോക്തിയോടുകൂടിയ സ്വർഗ്ഗനരകവർണ്ണനകളും പൂർവ്വജന്മകർമ്മവിപാകങ്ങളുടെ ഭയങ്കര വിവരണങ്ങളും കണ്ടിട്ടു്, 'കർമ്മം' വേദപ്രാമാണ്യം ഇല്ലാത്ത ഒരു അനന്തരകൃതിയാണ് എന്നുള്ള ആക്ഷേപം മതഗ്രന്ഥങ്ങളെ ചർച്ച ചെയ്യുന്നവർ പലപ്പോഴും പുറപ്പെടുവിക്കാറുണ്ടു്. സ്മൃതികളുടേയും പുരാണങ്ങളുടേയും ആന്തരമായ ഉദ്ദേശം മനുഷ്യനെ ധർമ്മമാർഗ്ഗത്തിൽ നടത്തുക എന്നുള്ളതാണ്. അതുകൊണ്ടു് അവയുടെ പ്രണേതാക്കൾ ആന്തരമായ മൌലിക തത്വങ്ങളെ ഉള്ളിൽവെച്ചുകൊണ്ടു്,

---

* "അവശ്യമനുഭോക്തവ്യം
കൃതം കർമ്മ ശുഭാശുഭം."

അതിശയോക്തിപരങ്ങളായ വർണ്ണനകളെക്കൊണ്ടും കെട്ടുകഥകളെക്കൊണ്ടും. മനുഷ്യനെ ഭയപ്പെടുത്തുകയും ശാസിക്കുകയും ചെയ്തിട്ടുണ്ടെന്നുള്ളത് വാസ്തവമാണ്. എന്നാൽ യുക്തിവിരുദ്ധങ്ങളായ ആ വർണ്ണനകളുടെ ഉള്ളിൽ ശാശ്വതവും അപ്രതിഷേധ്യവും ആയ ഒരു നിയമമുണ്ട് എന്നുള്ളത് മറക്കുവാൻ പാടില്ല. ആ നിയമം ഹിന്ദുമതത്തിന്റെ ആദിമകാലംമുതല്ക്ക് സ്വീകരിച്ചു വന്നിട്ടുള്ളതുമാണ്. നമ്മുടെ മതഗ്രന്ഥങ്ങളിൽ ദൈവം എന്നും ഭാഗ്യം എന്നും നിയതി എന്നും പറയപ്പെടുന്നത് ഈ കർമ്മനിയമത്തെപ്പററിയാണ്. പ്രകൃതിശാസ്ത്രത്തിലെ ലോകപരിണാമതത്ത്വം (Law of Evolution), പാരമ്പര്യതത്ത്വം, (Law of Heredity), കാര്യകാരണതത്ത്വം (Law of Causation) എന്നുള്ളവപോലെ ഒരു പ്രകൃതിതത്ത്വം തന്നെയാണ് കർമ്മനിയമം. "എല്ലാ കർമ്മത്തിനും അതിനു തുല്യമായ ഒരു പ്രതികർമ്മമുണ്ട്" (1) എന്ന ന്യൂട്ടന്റെ പ്രകൃതിതത്ത്വത്തോടാണ് ഇതിനു അധികം സാമ്യം.

"യജ്ഞം ചകാര" (2) എന്ന ഋഗ്വേദമന്ത്രത്തിൽ ഈ കർമ്മനിയമത്തിന്റെ സൂചനയുണ്ടെന്നു വ്യാഖ്യാതാക്കന്മാർ പറയുന്നു. ശതപഥബ്രാഹ്മണത്തിലും അഥർവ്വവേദത്തിലും ഈ കർമ്മതത്ത്വത്തെ സ്മരിച്ചിട്ടുണ്ടെന്നു കാണാവുന്നതാണ്. (3) ഉപനിഷത്തുകൾ ഇതു് ഒന്നുകൂടി വ്യക്തമാക്കുന്നു. "പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി" (4) എന്നുള്ള ഉപനിഷദ്വാക്യം ഇതിന്ന് ഒരു ഉദാഹരണമാണ്. ഇതുപോലെ അതേ ഉപനിഷത്തിലും മററുപനിഷത്തുക്കളിലും ജീവാത്മാവ് കർമ്മത്തോടുകൂടിയാണ് ദേഹം വിടുന്നതെന്നും

(1) Every action has an equal and opposite reaction.

(2) ഋഗ്വേദം I 164-32

(3) "കൃതം ലോകം പുരുഷോഽഭി ജായതേ—
ശതപഥം ബ്രാഹ്മണം 6-2-2-27

(4) ബൃഹദാരണ്യകം 12-9-11

അതിൻെറ ഫലത്തിന്നനുസരിച്ചാണ് പുനർജ്ജന്മമെടുക്കുന്നതു് എന്നും വ്യക്തമാക്കുന്ന പല വാക്യങ്ങളും ഉണ്ടു്. (1)

## ഒരുദാഹരണം

ഹിന്ദുമതഗ്രന്ഥങ്ങൾ എപ്പോഴും കർമ്മതത്ത്വവും പുനർജ്ജന്മതത്ത്വവും ഒന്നിച്ചാണ് പ്രതിപാദിക്കുന്നതു്. അവ അത്രത്തോളം അന്യോന്യബന്ധമുള്ളവയാണ്.

ഇതിന്നുമുമ്പു ഉദ്ധരിച്ച ഗീതാവാക്യങ്ങളിൽനിന്ന് കായികവും വാചികവും മാനസികവും ആയ വ്യാപാരങ്ങളെല്ലാം കർമ്മങ്ങളാണെന്നും അവയ്ക്കു് അവയുടെ സ്വഭാവത്തിന്നും ശക്തിക്കും അനുസരിച്ചുള്ള ഫലങ്ങൾ ഉണ്ടാകുന്നു എന്നും മനസ്സിലാക്കാം. എന്നാൽ കർമ്മങ്ങൾ എങ്ങിനെ പ്രവൎത്തിക്കുന്നു എന്നുള്ളതു് ഒന്നുകൂടി വിസ്തരിക്കുന്നതു് ആവശ്യമാണെന്നു് തോന്നുന്നു.

വെള്ളമുള്ള പാത്രത്തിൽ ഒരു കല്ലിട്ടാൽ കല്ലുവീണ സ്ഥലത്തു് ഒരു ചലനമുണ്ടാകയും അതു് ചെറുതിരകളായി വെള്ളത്തിൻെറ മേൽഭാഗത്തു് പരക്കുകയും ചെയ്യുന്നതായി നമുക്ക് കാണാം. ആ തിരകൾ ഒടുവിൽ പാത്രത്തിൻെറ പാർശ്വങ്ങളിൽ ചെന്നുമുട്ടി, ചെറിയ ചെറിയ വൃത്തങ്ങളായി ചുരുങ്ങി, കല്ലുവീണസ്ഥലത്തു് ഒരു ചുഴിപോലെ വന്നു് അവസാനിക്കും. ഓരോ വ്യക്തിയുടേയും കർമ്മത്തിൻെറ ഗതി ഇതുപോലെയാണെന്നു വിചാരിക്കാം.

ഒരു ജീവാത്മാവിൻെറ നിലയിൽ ഓരോ മനുഷ്യനും പൂർവ്വജന്മങ്ങളിലും ഈ ജന്മത്തിലും കായികമായും മാനസികമായും പല കർമ്മതരംഗങ്ങളും ഉണ്ടാക്കിക്കഴിഞ്ഞിട്ടുണ്ടു്. അവയിൽ ചിലതു് കർമ്മനിയമമനുസരിച്ചു പുറപ്പെട്ട സ്ഥാ

---

(1) ബൃഹദാരണ്യകം 4—2—2 to 9; 6—2—15.
ഛാന്ദോഗ്യം 5—10—7. കഠം 5—7.
മുണ്ഡകം 1. 2—7—9—10; 2—8.
ശ്വേതാശ്വതരം 1—7; 1—11; 5—11—12
മൈത്രേയി 3—4—5
ബ്രഹ്മസൂത്രം 3-ാം അദ്ധ്യായം 2-ാം പാദം, 13, 38, 39, 40, 41, എന്നീ സൂത്രങ്ങളുടെ വ്യാഖ്യാനങ്ങളിലും ആ വിഷയം ഏറെക്കുറെ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്.

നമ്മെ തിരിച്ചു വന്നടിക്കുന്നതുമുണ്ട്. അങ്ങിനെ വന്നടിക്കുന്ന മാനസികവും കായികവുമായ കർമ്മതരംഗങ്ങളാണ് ഓരോ വ്യക്തിയുടേയും അപ്പപ്പോഴുള്ള അനുഭവങ്ങൾ. ഇവ അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ, പുതുതായ കർമ്മതരംഗങ്ങളെ മനുഷ്യൻ ഉണ്ടാക്കിക്കൊണ്ടും ഇരിക്കുന്നു. അങ്ങിനെ കർമ്മപരമ്പരയും അതിന്റെ പ്രതികർമ്മങ്ങളും നിരന്തരമായി നടന്നുകൊണ്ടിരിക്കുന്നു.

[ ചിത്രം—I ]



## മൂന്നുതരം കമ്മങ്ങൾ

മനുഷ്യൻ സാമാന്യമായി മൂന്നുവിധം കമ്മങ്ങൾ ചെയ്തു കൊണ്ടിരിക്കുന്നുണ്ടു്: ബാഹ്യേന്ദ്രിയവ്യാപാരങ്ങൾ, മനോ വികാരങ്ങൾ, വിചാരങ്ങൾ എന്നിവ. പ്രായേണ അവ മൂന്നും ഇടകലൎന്നിരിക്കും. കൈകൊണ്ടു് ദാനം കൊടുക്കുന്നതു ഒരു ബാഹ്യകമ്മമാണു്. ആ ദാനം കൊടുക്കുവാൻ പ്രേരി പ്പിച്ച മനസ്സലിവു് വികാരകമ്മം; ദാനം മേടിക്കുന്നവൻെറ കഷ്ടസ്ഥിതികളെപ്പററിയുള്ള ആലോചന മാനസികകമ്മം. ഇങ്ങനെ ഒരേ പ്രവൃത്തിയിൽതന്നെ മൂന്നുവിധം കമ്മങ്ങൾ ചേൎന്നിരിക്കുന്നു. ആ കലൎപ്പു് പ്രകടമല്ലാത്ത കമ്മങ്ങളു മുണ്ടു്. ഒരു പ്രയാസമുള്ള കണക്കുചെയ്യുവാൻ ആലോചി ക്കുന്നതിൽ കായികവ്യാപാരം ഒന്നുമില്ല, സ്തോഭവുമില്ല; പെട്ടെന്നുണ്ടാവുന്ന കോപാവേശത്തിൽ വികാരകമ്മമുണ്ടു്, എന്നാൽ അതിൽ ചിന്താപരമായൊ കായികമായൊ കമ്മ മൊന്നുമില്ല. നടക്കുക, ഇരിക്കുകമുതലായ ബാഹ്യചേഷ്ടകൾ വെറും കായികകമ്മങ്ങളാണു്. ഈ മൂന്നുവിധം കമ്മങ്ങൾക്കു് അവയ്ക്കനുരൂപമായ ഫലങ്ങൾ ഉണ്ടാകുന്നു. അതിൻെറ സാമാന്യ രൂപം താഴെ കാണിക്കാം.

<u>കായികം</u>—അന്നദാനം - (ഫലം) ഭക്ഷ്യസാധനസമൃദ്ധി

<u>മനോവികാരം</u>—കോപം - (ഫലം)ഉൽക്കണ്ഠ

<u>മാനസികം</u>— തത്വചിന്ത - (ഫലം) വിദ്യാസമ്പാദന— സൌകൎയ്യം

സാധാരണ കമ്മങ്ങളിൽ വികാരം, വിചാരം, ബാഹ്യ ചേഷ്ട ഇവ മൂന്നും കലൎന്നിരിക്കുക പതിവാണു്. അവയുടെ കലൎപ്പനുസരിച്ചുതന്നെയാണു് അവയുടെ ഫലം. *പിച്ച

* മനസ്സുകൊണ്ടുള്ള കമ്മത്തിനു മനസ്സുകൊണ്ടും ദേഹംകൊണ്ടുള്ള കമ്മത്തിനു ദേഹംകൊണ്ടും അനന്തരജന്മങ്ങളിൽ ഫലമനുഭവിക്കുന്നു.

ഭാരതം. ശാന്തി-201-22, 23

കൊട്ടക്കൽ തന്നെ ഒരു ഉദാഹരണമായി എടുക്കുക. വിശന്നു വരുന്നവനു വിശപ്പടക്കുവാൻ വല്ലതും കൊട്ടക്കുക എന്നുമാത്രമാകാം ഈ കമ്മം. അല്ലെങ്കിൽ അവന്റെ ദീനാവസ്ഥയെപ്പറ്റിയുള്ള മനസ്സലിവോട്ടുക്രൂടിയാകാം അതു്. മനസ്സലിവോട്ടം, അവന്റെ ദാരിദ്ര്യനിവൃത്തിക്കുള്ള മാഗ്ഗത്തെപ്പറ്റിയുള്ള ചിന്തയോട്ടുക്രൂടിയുമാകാം. ബാഹ്യദൃഷ്ടിയിൽ ഈ മൂന്നും വെറും ഒരു പിച്ചകൊട്ടക്കൽ മാത്രമാണു്. എന്നാൽ മൂന്നിന്റേയും ഫലം മൂന്നു തരത്തിലായിരിക്കും. ആദ്യത്തേതിന്നു് വിശപ്പടക്കുവാനുള്ള ഭക്ഷണംകിട്ടൽ മാത്രമായിരിക്കും ഫലം. രണ്ടാമത്തേതിന്നു അതോട്ടുക്രൂടി മനഃസമാധാനം തരുന്നതായ പരിതഃസ്ഥിതികൾക്രൂടി ഉണ്ടായിരിക്കും. മൂന്നാമത്തേതിന്നു് ഇതിനു രണ്ടിനും പുറമേ തന്റെ അഭിവൃദ്ധിക്കുള്ള മാഗ്ഗങ്ങൾ കണ്ടുപിടിക്കുവാനുള്ള മനശ്ശക്തിയും ക്രൂടി കിട്ടും. ഇതുകൊണ്ടായിരിക്കാം തൈത്തിരീയോപനിഷത്തിൽ ദാനത്തെപ്പറ്റി പറയുമ്പോൾ, "ശ്രീയോട്ടുക്രൂടിയും, വിനയത്തോട്ടുക്രൂടിയും, ശ്രദ്ധയോട്ടുക്രൂടിയും കൊട്ടക്കണമെന്നു്" വിധിച്ചതു്. (1)

## ഹിന്തുമതപ്രകാരം കമ്മഫലം

സ്മൃതികളിലും പുരാണങ്ങളിലും പ്രായശ്ചിത്തവിധികളിലും കമ്മഫലങ്ങളെപ്പറ്റി പറഞ്ഞിട്ടുള്ള ഭാഗങ്ങൾ, കെട്ടുകഥകളെക്കൊണ്ടും അതിശയോക്തികളെക്കൊണ്ടും, വൈദികന്മാരുടെ കൈകടത്തൽ കൊണ്ടും ഒട്ടുവളരെ കാട്ടുപിടിച്ചു കിടക്കുന്നവയാണെങ്കിലും, ഇന്നിന്ന കമ്മങ്ങൾക്കു് ഇന്നിന്ന ഫലം എന്നുള്ള ഒരു സാമാന്യതത്ത്വം വെളിവാക്കുവാൻ

(1) ശ്രിയാ ദേയം ഹ്രിയാ ദേയം, ശ്രദ്ധയാ ദേയം

തൈത്തിരീയോപനിഷത്തു്.

അവയിൽ ധാരാളം സൂചനകളുണ്ട്. ചില ഉദാഹരണങ്ങൾ എടുത്തുകാണിക്കാം:—

| കർമ്മം | ഫലം |
|---|---|
| അന്നമോഷണം | അഗ്നിമാന്ദ്യം |
| പരദൂഷണം | വായ്നാററം (മനുസ്മൃതി) |
| വിദ്യാദാനവിമുഖത | മൂഢബുദ്ധി (ദേവീഭാഗവതം) |
| ബ്രഹ്മഹത്യാ, ഗർഭഹത്യാ | രാജയക്ഷ്മാവു് |
| കൃതഘ്നത | കാസശ്വാസം |
| മംഗളകർമ്മത്തിൽ കോപം | ഉഷ്ണജ്വരം |
| അന്നചോരണം | ഉദരശൂലം |
| അപാത്രദാനം | ഉദരകൃമി |
| നീചസ്ത്രീഗമനം | പാണ്ഡുരോഗം |
| അഭേദ്യതജ്ജനം | ഗുന്മൻ |
| മർമ്മഭേദനമുഷ്ടിഘാതം | പ്ലീഹരോഗം |

(വൃദ്ധസൂര്യാരുണകർമ്മവിപാകം)

മൂന്നുവിധം കർമ്മങ്ങളെപ്പററി പറഞ്ഞുവല്ലൊ. അവയുടെ പ്രാധാന്യത്തിൻെറ ഗുരുലഘുത്വം അറിഞ്ഞിരിക്കേണ്ടതാണു്. മനുഷ്യൻെറ കർമ്മങ്ങളിൽ മുഖ്യമായതു് മാനസികകർമ്മമാണു്. "അവൻെറ ബന്ധത്തിനും മോക്ഷത്തിനും കാരണം മനസ്സാണു."" (1) പ്രാണികളുടെ ശുഭാശുഭകർമ്മത്തിന്നു് മുഖ്യകർത്താവു് മനസ്സാകുന്നു. രാഷ്ട്രനിയമങ്ങളിലും ഈ തത്വം ഉൾക്കൊള്ളുന്നതായി നാം കാണുന്നു. ഭ്രാന്തനോ കുട്ടിയോ ചെയ്യുന്ന കൊലക്കുററത്തിനു മാപ്പുണ്ടു്. തല്ക്കാലത്തെ മനഃക്ഷോഭത്താൽ ചെയ്യുന്ന ഹിംസയ്ക്കു ലഘുശിക്ഷയേ വിധിക്കാറുള്ളു. എന്നാൽ കരുതിക്കൂട്ടിച്ചെയ്യുന്ന പരദ്രോഹത്തിന്നു് ശിക്ഷ കഠിനമാണു്. സാധാരണ മനുഷ്യൻെറ കർമ്മങ്ങളുടെ വില കല്പിക്കുന്നതും ഇതുപോലെതന്നെ വേണം. ഈ തത്ത്വം II-ാം ചിത്രത്തിൽ വ്യക്തമാക്കീട്ടുണ്ടു്.

(1) മന ഏവ മനുഷ്യാണാം
കാരണം ബന്ധമോക്ഷയോഃ മനു-XII—4.

[ചിത്രം II]

## ത്രിവിധകർമ്മങ്ങൾ—ഫലങ്ങൾ—താരതമ്യം



| ത്രിവിധം കർമ്മം | ശരീരം | കർമ്മഫലം: കർമ്മം | കർമ്മഫലം: ഫലം | ഫലതാരതമ്യം: സൂചനാ രൂപം | ഫലതാരതമ്യം: സൂചനാ സംഖ്യ |
|---|---|---|---|---|---|
| വിചാരം | മാനസശരീരം | ഉൽകർഷേച്ഛ | ആദർശലാഭം | ☆ | 125 |
| | | അഭിനന്ദനം — | പ്രതിഭ — | ○ | 25 |
| | | ദോഷദൃഷ്ടി — | ഉൽകണ്ഠ — | ● | 25 |
| വികാരം (സ്തോഭം) | കാമശരീരം | അനുഭാവം — | സന്തോഷം | △ | 5 |
| | | പരിഭവം — | വ്യസനം | ▲ | 5 |
| കായികചേഷ്ടകൾ | സ്ഥൂലശരീരം | ഉപകാരകർമ്മം | ജീവിത സൌകര്യം | □ | 1 |
| | | ഉപദ്രവകർമ്മം | വേദന | ■ | 1 |

## കർമ്മാനുഭവകാലം

കർമ്മത്തിന്റെ ഫലം അതിന്റെ ഉഗ്രതയ്ക്കും സ്വഭാവത്തിനും വ്യക്തിയുടെ സംസ്കാരത്തിനും അനുസരിച്ച് മൂന്നു കാലങ്ങളിൽ അനുഭവിക്കപ്പെടുന്നു.

(1) മരണാനന്തരം ഭുവർലോകത്തിൽ ദുഃഖമായിട്ടും സ്വർലോകത്തിൽ സുഖമായിട്ടും അനുഭവിക്കും.

(2) പിന്നീടുള്ള ജന്മങ്ങളിൽ ദുഷ്കർമ്മങ്ങൾ മനഃക്ലേശമായിട്ടും രോഗങ്ങളായിട്ടും, സൽകർമ്മങ്ങൾ മനസ്സിന്റെയും ദേഹത്തിന്റെയും സുഖസൌകര്യങ്ങളായിട്ടും അനുഭവിക്കുന്നു.(a)

(3) അത്യുൽക്കടങ്ങളായിട്ടുള്ള പുണ്യപാപങ്ങളുടെ ഫലം അതേജന്മത്തിൽതന്നെ അനുഭവിക്കുന്നു. (b)

* ഇവയിൽ രണ്ടാമത്തെ വകുപ്പിൽപ്പെട്ട കർമ്മഫലാനുഭവത്തിന്റെ സമ്പ്രദായം മാത്രമാണ് ഇവിടെ വിവരിക്കുന്നത്: അതായത് ചിന്താപരവും സ്തോഭജന്യവും കായികവും ആയ പൂർവ്വകർമ്മങ്ങൾ പിന്നീടുള്ള ജന്മങ്ങളിൽ എങ്ങിനെ മനുഷ്യനെ ബാധിക്കുന്നു എന്ന്. അതിന്റെ സ്വരൂപം II-ാം ചിത്രവും ഇതിനുമുമ്പുകൊടുത്ത I-ാം ചിത്രവും കൂടി വെച്ചു നോക്കിയാൽ എളുപ്പത്തിൽ മനസ്സിലാക്കാം.

"ഫലേച്ഛയോടുകൂടിയവനായി കർമ്മഫലത്തിൽ അതിതല്പരനായി ഒരുവൻ ഏതേതു പ്രവൃത്തികളെ ചെയ്യുന്നുവോ

---

* ആദ്യം പറഞ്ഞ വിഷയം 7-ാം അദ്ധ്യായത്തിൽ പ്രതിപാദിക്കും. മൂന്നാമത്തെ വിഷയം പ്രത്യേകം വിവരിക്കേണമെന്നു തോന്നുന്നില്ല. അതിന്റെ തത്വവും രണ്ടാമതു പറഞ്ഞ വിഷയത്തിന്റെ തത്വവും ഒന്നാണ്; കാലവ്യത്യാസം മാത്രമേ ഉള്ളു.

(a) പൂർവ്വജന്മകൃതം പാപം വ്യാധിരൂപേണ തിഷ്ഠതി
കുഷ്ഠം ച രാജയക്ഷ്മാ ച പ്രമേഹാ ഗ്രഹണീ തഥാ.
വൃദ്ധസൂര്യാരുണകർമ്മവിപാകം.

(b) അത്യുഗ്രപുണ്യപാപങ്ങൾ-
ക്കുണ്ടാകുമുടനേ ഫലം.
ദേവീഭാഗവതം 6-3

അതാതു ഫലത്തെ, ശുഭമായാലും അശുഭമായാലും, അവൻ ഗുണസംപ്രയുക്തനായിരിക്കുന്നതുകൊണ്ട് അനുഭവിക്കുന്നു."1

സുഖാസുഖം ജരാമൃത്യു സന്തോഷവ്യസനാദികൾ
കാമം ക്രോധം ലോഭമെന്നീ ശരീരഗുണമൊക്കയും
ദൈവാധീനത്തിലെല്ലാക്കുമുണ്ടാകുന്നു നരാധിപ
പൂർവ്വജന്മത്തിലെ സ്നേഹവൈരങ്ങൾക്കനുരൂപമാം
കർമ്മം കൂടാതെത്തു ജന്തുവിന്നുമുത്ഭവമില്ലെടൊ."

ദേവീഭാഗവതം 2—4

"എല്ലാ അനുഭവങ്ങളും മായാത്ത ചിത്രങ്ങളായി ജീവാത്മാവിനോടു ചേർന്നുനില്ക്കുന്നു. അവ അനന്തരജന്മങ്ങളിൽ ഫലത്തെ പ്രാപിക്കുന്നു."

പൂർവ്വകർമ്മങ്ങൾ വാസനാരൂപമായും സുഖസൌകര്യങ്ങളായും പ്രതികൂലപരിസരങ്ങളായും എങ്ങിനെ ഫലപ്പെടുന്നു എന്നുള്ളതിന്റെ ഒരു സാമാന്യരൂപം താഴെ കാണിക്കുന്നു.

[ചിത്രം III] കർമ്മനിയമം

| പൂർവ്വകർമ്മം | ഈ ജന്മത്തിൽ ഫലം |
|---|---|
| പരോപകാരം | അനുകൂലപരിസരം |
| പരോപദ്രവം | പ്രതികൂലപരിസരം |
| ആഗ്രഹങ്ങൾ | സാമർത്ഥ്യം |
| സ്ഥിരചിന്ത | സ്വഭാവം |
| ദുഃഖാനുഭവം | മനഃസാക്ഷി |
| ലോകസേവാതൽപരത | അദ്ധ്യാത്മവിഷയവാസന |

(1) യഥായഥാ കർമ്മഗുണം ഫലാർത്ഥീ
കരോത്യയം കർമ്മഫലേ നിവിഷ്ടഃ
തഥാതഥായം ഗുണസംപ്രയുക്തഃ
ശുഭാശുഭം കർമ്മഫലം ഭുനക്തി. മഹാഭാരതം ശാന്തിപർവ്വം-201-ൽ 23

# അധ്യായം 3.

# കർമ്മത്തിൻെറ ഉത്ഭവം.

ഈ പ്രപഞ്ചത്തിൽ പരമാണുമുതൽ നക്ഷത്രമണ്ഡലങ്ങൾവരെ, സകലവും ഏതോ ഒരു മഹാശക്തിക്കധീനമായി സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്ന് ഇതിനുമുമ്പ് പ്രസ്താവിച്ചിട്ടുണ്ട്. ഇങ്ങനെ സർവ്വവ്യാപകവും നിരന്തരവും നിത്യവും ആയ ഈ കർമ്മശക്തിയുടെ ഉത്ഭവം എവിടെയാണ്? ഇതെന്തിനാണ്? ഇതിന് വേദാന്തികൾ പറയുന്ന സമാധാനം അജ്ഞാനം എന്നാണ്. ഏകം-അദ്വൈതം-ആയിരിക്കുന്ന ബ്രഹ്മത്തിൽ രണ്ടെന്നഭാവം എപ്പോൾ കല്പിക്കുന്നുവോ അപ്പോൾ കർമ്മവുമുണ്ടായി എന്നു പറയാം. ഏകവസ്തു രണ്ടായിത്തീരുക എന്നുള്ളതുതന്നെ ഒരു കർമ്മമാണ്. രണ്ടു വസ്തുക്കൾ അല്ലെങ്കിൽ രണ്ടു ശക്തികൾ ഉണ്ടെങ്കിൽ അവതമ്മിൽ എന്തെങ്കിലും ബന്ധമുണ്ടാവാതെ നിവൃത്തിയില്ല. ആ ബന്ധം കർമ്മപരമാകാതെയും തരമില്ല. ഏകവസ്തുവായ ബ്രഹ്മത്തിന് യാതൊരു കർമ്മവും ഉണ്ടാകാവുന്നതല്ല: ആ ഏകം അനേകമായിത്തീരുന്നു എന്ന ഭാവനയാണ് പ്രപഞ്ചം. അപ്പോൾ ഏകത്തിൻെറ അകർമ്മാവസ്ഥയ്ക്ക് വിപരീതമായ കർമ്മവും ഉണ്ടായി എന്നു പറയണം. എന്നാൽ ഈ ഏക'ഭാവം'തന്നെയും അതിൻെറ പെരുപ്പമായ അനേകഭാവവും അജ്ഞാനംകൊണ്ട് തോന്നുന്നതാണ്, അല്ലെങ്കിൽ മായയാണ്; പരമജ്ഞാനം ഉണ്ടായിക്കഴിയുമ്പോൾ ദ്വൈതഭാവം നശിക്കും. അപ്പോൾ കർമ്മവും നശിക്കും. മറ്റൊരു വിധത്തിൽ പറയുകയാണെങ്കിൽ അഹംബുദ്ധി, അഭിമാനം-ഞാൻ, എൻെറ മനസ്സ്, എൻെറ ദേഹം, എൻെറ ഇന്ദ്രിയങ്ങൾ എന്നിത്യാദി-എപ്പോൾ ഉണ്ടായോ അപ്പോൾ കർമ്മവുമുണ്ടായി. * താൻ ആത്മാവാണ്, ആ

---

* ശ്രീമൂലമായ പ്രകൃതികൾ തുടങ്ങി ..........ഹരിനാമകീർത്തനം.
അനാദിമൽപരം കർമ്മ—ഗീത.
കർമ്മ ബ്രഹ്മോത്ഭവം വിദ്ധി—ഗീത.

ആത്മാവും ഈശ്വരനും ഒന്നാണ്, രണ്ടല്ല എന്നുള്ള ബോധം വരുമ്പോൾ കർമ്മബന്ധം നശിക്കും.

കർമ്മത്തിന്റെ മൂലകാരണത്തെപ്പററി പാതഞ്ജലസൂത്ര (സാധനപാദം 12-ാംസൂത്രം) വ്യാഖ്യാനത്തിൽ ഇപ്രകാരം പറയുന്നു:—

"കർമ്മവാസനകളുടെ ഉത്പത്തി രാഗദ്വേഷരൂപമാകുന്ന 'ക്ലേശ'ത്തിൽനിന്നാകുന്നു. വാസ്തവത്തിൽ 'കർമ്മം'എന്നു പറയുന്നതിൽ ജീവാത്മാവിന്റെ ഇച്ഛാജ്ഞാനക്രിയാശക്തികൾ മൂന്നിന്റേയും പ്രവൃത്തിയും അതിന്റെ ഫലവും അടങ്ങിയിരിക്കുന്നു. 'കർമ്മപാശം' ആശാ, ചിന്താ, ക്രിയാ എന്നീ മൂന്നു ചരടുകൾ ചേർന്നിട്ടുള്ളതാണ്. സുഖജനകങ്ങളാകുന്ന വസ്തുക്കളുടെ സംശ്രയത്തിനു വേണ്ടിയും ദുഃഖജനകങ്ങളാകുന്ന വസ്തുക്കളുടെ പരിഹരണത്തിനു വേണ്ടിയും ഉള്ള ഇച്ഛ ആശയും, സുഖാവാപ്തിക്കും ദുഃഖനിവൃത്തിക്കുമുള്ള ഉപായങ്ങളേയും മാർഗ്ഗങ്ങളേയും കുറിച്ചുള്ള ആലോചന ചിന്തയും, അതനുസരിച്ചുള്ള പ്രവൃത്തി ക്രിയയുമാകുന്നു. ഇവ മൂന്നും കൂടിയതാണ് 'കർമ്മം'. ഇവയിൽ നിന്നുണ്ടാകുന്ന സുഖദുഃഖാനുഭവങ്ങളിൽ നിന്നു പിന്നെയും ഉണ്ടാകുന്ന 'രാഗദ്വേഷങ്ങൾ' 'ക്ലേശങ്ങൾ'—ഇപ്രകാരം നിരന്തരമായി പിന്നേയും പിന്നേയും കർമ്മപരിവർത്തനത്തെ ആവർത്തിപ്പിക്കുന്നതിനു കാരണമായി ഭവിക്കുന്ന ശരീരങ്ങളുടെ 'ശീലം' 'കർമ്മാശയ'മെന്നു പറയപ്പെടുന്നു."

ഇങ്ങനെ പ്രപഞ്ചത്തോടുകൂടിത്തന്നെ ഉൽഭവിച്ചതും സർവ്വത്ര സർവ്വദാ പ്രവർത്തിക്കുന്നതുമായ ലോകമഹാകർമ്മത്തിൽ വല്ല ഒരു രീതിയും നിയമവും നമുക്ക് കാണ്മാൻ കഴിയുമോ?

ഏതോ ചില വ്യവസ്ഥകളനുസരിച്ച് ഒരു പ്രാപ്യസ്ഥാനത്തേക്ക് പൊയ്ക്കൊണ്ടിരിക്കുന്ന ഒരു മഹാപ്രവാഹം പോലെയാണ് അതു് എന്നു കാണുവാൻ പ്രയാസമില്ല. അതിന്റെ സാമാന്യ നിയമം, വ്യാമിശ്രത്തിൽനിന്നു വിധാനത്തിലേക്കു, അസംഘടിതാവസ്ഥയിൽനിന്നു സംഘടിതാവ

സ്ഥയിലേക്ക്, ജഡതയിൽ നിന്ന ജീവപ്രകാശത്തിലേക്ക്, അവ്യവസ്ഥയിൽ നിന്ന വ്യവസ്ഥയിലേക്ക്, സാമൂഹ്യാവസ്ഥയിൽനിന്ന വ്യക്തിത്വത്തിലേക്ക് പരുഷത്വത്തിൽനിന്ന മൃദുലതയിലേക്ക്, എന്നിപ്രകാരമാണെന്ന നിർണ്ണയിക്കപ്പെട്ടിട്ടുണ്ട്.

ഒരു സൂര്യമണ്ഡലത്തിന്റെ ഉത്ഭവത്തെപ്പററി ജ്യോതിശ്ശാസ്ത്രം പറയുന്നതു നോക്കുക. ആകാശത്തിലെ ഒരു ഉല്ക്കട പരിവർത്തനം ഒരു ശുക്ലപടല (Nebula) ത്തെ ഉണ്ടാക്കിത്തീർക്കുന്നു. അതു ക്രമേണ ഘനീഭവിക്കുന്നു. അതിൽ പല വിള്ളലുകളും പൊട്ടിത്തെറിപ്പുകളും ഉണ്ടാകുന്നു. അതു അനേകകാലംകൊണ്ട് നിശ്ചിതനിയമങ്ങൾക്കനുസരിച്ചു പരിവർത്തനം ചെയ്തുകൊണ്ടിരിക്കുന്ന ഒരു സൂര്യമണ്ഡലമായിത്തീരുന്നു.

## പരിണാമവാദം

പുല്ലുവർഗ്ഗങ്ങൾ, ഇലച്ചെടികൾ, വള്ളികൾ, മാമരങ്ങൾ, മധുരഫലവൃക്ഷങ്ങൾ ഇങ്ങനെ പടിപടിയായുള്ള ഒരു സംസ്കാരപരിപാടി സസ്യവർഗ്ഗത്തിൽ ചില സൂക്ഷ്മനിയമങ്ങളനുസരിച്ചു നടക്കുന്നുണ്ടെന്ന പ്രകൃതിശാസ്ത്രജ്ഞന്മാർ പറയുന്നു.

അതുപോലെതന്നെ മൃഗങ്ങളുടെ ഇടയിലും, ചെന്നായ, പുലി എന്നീ കാട്ടുമൃഗങ്ങൾ സംസ്കരിച്ചു, യജമാനസ്നേഹവും ബുദ്ധിവികാസവും ഉള്ള പട്ടി, പൂച്ച എന്നീ മൃഗങ്ങൾ ഉണ്ടായിത്തീൎന്ന എന്നും പ്രകൃതിശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ഇങ്ങനെ ലോഹം, സസ്യം, മൃഗം മനുഷ്യൻ എന്നീ പ്രകൃതിവർഗ്ഗങ്ങളെ എല്ലാം പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു മഹാശക്തി പ്രകൃതിയിൽ ഉണ്ടെന്ന സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. സർവ്വലോകവ്യാപകമായ കർമ്മനിയമത്തിന്റെ ഒരു സമഷ്ടിരൂപമാണ് ഇതു് എന്ന പറയാം. ഇതിന്റെ പരിധിയിൽ നിന്ന്, ആബ്രഹ്മകീടപര്യന്തം ആർക്കും ഒഴിഞ്ഞു നില്ക്കുവാൻ സാദ്ധ്യമല്ല. ഇതിന്റെ ഒരു ബാഹ്യവശം മാത്രമായ പ്രവർത്തനത്തെയാണ് പാശ്ചാത്യപ്രകൃതിശാസ്ത്രകോടിയിലുൾപ്പെട്ട

പരിണാമവാദം (Evolution Theory) പ്രതിപാദിക്കുന്നത്. എന്നാൽ അവർ സ്ഥൂലപദാർത്ഥങ്ങളുടെ ക്രമത്തിലുള്ള സംസ്കാരത്തെ മാത്രമേ പരിഗണിക്കുന്നുള്ളൂ. അതുകൊണ്ട് അതിനെപ്പററി സൂക്ഷ്മമായി ചിന്തിക്കുമ്പോഠം യുക്തിമാർഗ്ഗം അടഞ്ഞുപോകുന്നു. സ്ഥൂലപദാർത്ഥങ്ങളുടെ ക്രമമായ പരിണാമം ആന്തരമായ ജീവശ്ശക്തിയുടെ പ്രേരണയ്ക്കു വിധേയമായിട്ടാണ് നടക്കുന്നത് എന്നും, ഒരു നിശ്ചിത ലക്ഷ്യത്തിലേക്കാണ് ഈ പരിണാമപ്രവാഹം പൊയ്ക്കൊണ്ടിരിക്കുന്നത് എന്നും അവർ സമ്മതിച്ചു കഴിഞ്ഞിട്ടില്ല. (അവരുടെ ഈ അഭിപ്രായത്തിൽനിന്ന് അടുത്ത കാലത്ത് ചില പ്രകൃതിശാസ്ത്രജ്ഞന്മാർ ഭിന്നിച്ചിട്ടുണ്ട് എന്നിവിടെ വിസ്മരിക്കുന്നില്ല.) ഇങ്ങിനെ സർവ്വതോമുഖവും സർവ്വവ്യാപകവും സമഷ്ടിയുമായ കർമ്മനിയമവലയത്തിനുള്ളിൽ മനുഷ്യനുള്ള സ്ഥാനം എന്ത്?

ഹിന്ദുമതപ്രകാരം സകല ജീവികളും സായുജ്യം പ്രാപിക്കണം — ഈശ്വരൻതന്നെ ആയിത്തീരണം — എന്നാണ് ഈശ്വരസങ്കല്പം. ഈ സങ്കല്പത്തിന്റെ ഒരു ചെറിയ ഭാഗമാണ് ഈ പരിണാമപദ്ധതി. അതിന്റെ ആന്തരതത്ത്വം ക്രമപ്രവൃദ്ധമായ ആത്മവികാസമാണ് - അതായത് ഏതു വസ്തുവിലും ലീനമായിക്കിടക്കുന്ന ചൈതന്യം അധികമധികം പ്രകടമായിത്തീരുക എന്നുതന്നെ. ആന്തരമായ ആത്മശക്തി അതിന്റെ ഉപാധിയെ ക്രമേണ സ്വാധീനമാക്കിക്കൊണ്ടുവരുന്നു എന്നുള്ളത്, ലോഹംമുതൽ മനുഷ്യൻവരെയുള്ള പ്രകൃതിവിഭാഗങ്ങളെ ക്രമത്തിൽ പരിശോധിച്ചാൽ അറിയാം. "ലോഹത്തിൽ ഈശ്വരൻ ഉറങ്ങുന്നു; സസ്യത്തിൽ തൊട്ടാൽ അറിയുന്നു; മൃഗങ്ങളിൽ ആഗ്രഹിക്കുന്നു; മനുഷ്യനിൽ ചിന്തിക്കുന്നു", എന്ന് ഒരു പരിണാമവാദി പറഞ്ഞിട്ടുള്ളതിൽ ഈശ്വരചൈതന്യത്തിന്റെ അനുക്രമമായ വികാസം ചുരുക്കത്തിൽ വിവരിച്ചിട്ടുണ്ട്.

ചിന്താശക്തിയുടെ വികാസമാണ് മനുഷ്യനെ ലോകത്തിൽ ഉച്ചസ്ഥാനത്ത് നിർത്തിയിരിക്കുന്നത്. വേറെ വർഗ്ഗ

ങ്ങൾക്കില്ലാത്തതായ മറെറാരു വിശേഷം മനുഷ്യനുണ്ട്. ഭൂതകാലാനുഭവങ്ങളെ ഓർമ്മിക്കുവാനും ഭാവി സംഭവങ്ങളെ പ്രതീക്ഷിക്കുവാനും, അവയെ ആസ്പദമാക്കി തന്റെ വർത്തമാനകർമ്മങ്ങളെ നിയന്ത്രിക്കുവാനും മനുഷ്യനു കഴിയും. അതു കൊണ്ട് എത്രയോ വർഷങ്ങൾക്കുമുമ്പേ ചിലതെല്ലാം അനുഭവിച്ച "ഞാനും" ഇന്നു ചിലതനുഭവിക്കുന്ന "ഞാനും" മേലിൽ പലതും അനുഭവിക്കുമെന്നു പ്രതീക്ഷിച്ചു, ഭാവിയെ ഭാവനംചെയ്യുന്ന "ഞാനും" ഒന്നാണ്, എന്നിങ്ങിനെ ഭൂതവർത്തമാനഭാവികളെ കൂട്ടിയിണക്കുവാനുള്ള കഴിവ് മനുഷ്യനു മാത്രമേ ഉള്ളു. ഈ വ്യക്തിവൈശിഷ്ട്യംകൊണ്ട് മനുഷ്യന് പല സാദ്ധ്യതകളും ഉണ്ടായിത്തീരുന്നു. അതോടുകൂടി അവനു ചുമതലയും ഉണ്ടാകുന്നു. അവൻ പ്രകൃതിശക്തികളുടെ കളിപ്പാവയല്ല. പൂർവ്വാപരങ്ങളെ ബുദ്ധിപൂർവ്വം ചിന്തിച്ചു അപകടങ്ങളെ ഒഴിക്കുവാനും സൌകര്യങ്ങളെ സമ്പാദിക്കുവാനും അവനു കഴിയും. അതുകൊണ്ട് കർമ്മാനുഭവങ്ങളുടെ കാര്യത്തിൽ അവന് തീർച്ചയായും നിയന്ത്രണശക്തിയും ചുമതലയും ഉണ്ട്. അതുഹേതുവായി ഓരോ മനുഷ്യനും അവനവന്റെ കർമ്മവും അതിന്റെ ഫലാനുഭവവും ഉണ്ടാകുന്നു.

അദ്ധ്യായം 4.

## വിധിയും പുരുഷപ്രയത്നവും



ഒരു ഒഴികഴിവും നീക്കുപോക്കും ഇല്ലാത്ത ഈശ്വര നിയമമാണ് തന്റെ കർമ്മം എന്നുള്ള തെററിധാരണ പലക്കും ഉണ്ട്. അതുകൊണ്ട് "എന്റെയോഗം", "എന്റെ കാലം", "വരാനുള്ളതു് വരും", എന്നെല്ലാം പറഞ്ഞു മനുഷ്യൻ മടിയനായിരിക്കുന്നു. മറെറാരു വശത്തു പുരുഷപ്രയത്നം കൊണ്ട് എന്തും സാധിക്കാമെന്നു ചിലർ വാദിക്കുന്നു. ഹിന്ദുമതം കർമ്മത്തിന്റെ ഈ രണ്ടു വശങ്ങളേയും ബലമായി പ്രതിപാദിച്ചിട്ടുണ്ട്. "ഞാണിൽനിന്നു വിട്ട അമ്പുപോലെ

യാണു് മനുഷ്യന്റെ പ്രാരബ്ധകർമ്മം". അതു് ഫലിക്കാതെ നൊ ചെയ്യും; "കർമ്മഫലത്തിനനുസരിച്ചേ ബുദ്ധി പ്രവർത്തിക്കയുള്ളൂ;" (1) "അനവധി പശുക്കളുടെ ഇടയിൽനിന്ന പശുക്കുട്ടി അതിന്റെ തള്ളയെ കണ്ടുപിടിക്കുന്നതുപോലെ പൂർവ്വജന്മങ്ങളിലെ കർമ്മങ്ങളുടെ ഫലം ഈ ജന്മത്തിൽ മനുഷ്യനിൽ വന്നുചേരുന്നു" (2). ഇങ്ങനെ പല പ്രമാണങ്ങളും, മനുഷ്യൻ പൂർവ്വകർമ്മാധീനനാണു് എന്നു കാണിക്കുവാൻ ഹിന്ദുമതത്തിൽ ഉണ്ടു്. ഹരിശ്ചന്ദ്രൻ, പരീക്ഷിത്തു്, പാണ്ഡവന്മാർ എന്നിവരുടെ കഥകൾ, പൂർവ്വകർമ്മം തികച്ചും അനുഭവിക്കേണ്ടിവരും എന്നു കാണിക്കുന്നു. എന്നാൽ അതുപോലെ മനുഷ്യപ്രയത്നത്തിന്റെ മാഹാത്മ്യവും ശാസ്ത്രങ്ങൾ എടുത്തു കാണിക്കുന്നുണ്ടു്.

## സ്വപ്രയത്നം

"പുരുഷപ്രയത്നമല്ലാതെ ദുഃഖനിവൃത്തിക്കു വേറെ വഴിയില്ല. പൂർവ്വത്തിലെ സ്വകർമ്മംതന്നെയാണു് 'ദൈവം' (3) "പുരുഷപ്രയത്നമാണു് വിധിയെക്കാൾ വലിയതു്." (4) "വരാനുള്ളതു് വരും എന്നു പറഞ്ഞിരുന്നാൽ വേദവും മന്ത്രവും നിഷ്ഫലമായിത്തീരും". (5)

"ഉത്സാഹപൂർവ്വവും ന്യായപൂർവ്വവുമായ ഉദ്യമംകൊണ്ടു് സാധിക്കാത്തതായ ഒന്നുംതന്നെ ലോകത്തിൽ ഇല്ല." (6) ഉദ്യമംകൊണ്ടു് എന്തും സാധിക്കും. ആലസ്യംകൊണ്ടു് ഒന്നും കൈവരികയില്ല. (7) അവനവന്റെ സ്നേഹിതനും ശത്രുവും

---

(1) കർമ്മായത്തംഫലം പുംസാം
ബുദ്ധിഃകർമ്മാനുസാരിണീ

(2) യഥാധേനുസഹസ്രേഷു
വത്സോവിന്ദതിമാതരം
തഥാപൂർവ്വകൃതംകർമ്മ
കർത്താരമനുഗച്ഛതി

(3) യോഗവാസിഷ്ഠം (4) മഹാഭാരതം (5) ദേവീഭാഗവതം
(6) യോഗവാസിഷ്ഠം (7) യോഗവാസിഷ്ഠം

അവനവൻ തന്നെയാണു്. മററാക്കുംതന്നെ അവനെ രക്ഷി ക്കാൻ സാധിക്കയില്ല. (1) ഭാഗ്യംകൊണ്ടു കിട്ടും എന്നു വിചാരിച്ചു് വിജയേച്ഛുവായ ഏതൊരു ധീരനും ബുദ്ധിമാനും കാത്തിരിക്കുന്നില്ല. (2) ”

“വിധിയെ മാത്രം ആശ്രയിച്ചിരിക്കുന്നവരുടെ പുണ്യവും ധനവും സുഖവും നശിച്ചുപോകുന്നു. (3) അവരവരുടെ കർമ്മ ഫലമല്ലാതെ വിധി, ഭാഗ്യം, കാലം എന്നൊന്നു് വേറെയില്ല. അതു് വെറും മിത്ഥ്യാബോധമാണു്. (4) ”

“സ്വപ്രയത്നം വിത്തിടുവാനുള്ള ഭൂമിപോലെയാണു്; പൂർവ്വകർമ്മം വിത്താണു്; അതുരണ്ടും ചേരുമ്പോൾ ഫലം വിളയുന്നു. സ്ഥിരപ്രയത്നംകൊണ്ടു്, മനുഷ്യന്ു് സൌന്ദര്യവും ഭാഗ്യവും ധനവും കയ്യരുന്നു. പ്രയത്നംകൊണ്ടു് എന്തും സാധിക്കും. പ്രയത്നം കൂടാതെ, പൂർവ്വകർമ്മഫലം കൊണ്ടുമാത്രം ഒരു കാര്യവും സാദ്ധ്യമല്ല. ധനവും സുഖവും സർവ്വകാമങ്ങളും തരംപോലെയുള്ള സ്വപ്രയത്നംകൊണ്ടു് സാധിക്കും. ധനവും സുഖവസ്തുക്കളും പിശുക്കന്റെയും അലസന്റെയും മടിയന്റെയും പിന്നാലെ ചെല്ലുകയില്ല. വിധിയെ മാത്രം വിശ്വസിച്ചിരിക്കുന്നവൻ മടിയനായിത്തീരും. തന്റെ ശക്തിയെ വേണ്ടതുപോലെ ഉപയോഗിക്കുന്നവൻ, പൂർവ്വകർമ്മത്തെ അനുസരിച്ചുതന്നെ ഫലം അനുഭവിക്കും; എന്നാൽ, പ്രയത്നമില്ലാത്ത ദിക്കിൽ വിധിക്കുമാത്രം ഒരു ഗുണവും ചെയ്യാൻ കഴികയില്ല. പൌരുഷംകൊണ്ടു് തങ്ങളുടെ സ്ഥാനം (സാഹസമായി)മനുഷ്യർ കൈക്കലാക്കുമെന്നു ഭയപ്പെട്ടു്, ദേവന്മാർ മനുഷ്യരുടെ സൽക്കർമ്മങ്ങൾക്കു് വിഘ്നങ്ങൾ ഉണ്ടാക്കുവാൻ നോക്കുന്നു. വിധിയെന്നു് ഒന്നില്ലെന്നു പറയാവതല്ല. വിധിയാണു് എല്ലാ കർമ്മങ്ങൾക്കും പ്രചോദനം നല്കുന്നതു്. എന്നാൽ സദ്വൃത്തനും സദാചാരനിരതനുമായവനെ വിധി ഉപദ്രവിക്കയില്ല”. (5)

(1) യോഗവാസിഷ്ഠം (2) യോഗവാസിഷ്ഠം (3) യോഗവാസിഷ്ഠം
(4) യോഗവാസിഷ്ഠം (5) മഹാഭാരതം—അനുശാസന പർവ്വം VI

മേൽ ഉദ്ധരിച്ച വാക്യങ്ങൾ പുരുഷപ്രയത്നത്തിൻെറ മഹിമയെ ഉയർത്തിക്കാണിക്കുന്നു.

ഇങ്ങനെ പുരുഷപ്രയത്നത്തെ പുകഴ്ത്തുന്ന കഥകളും ധാരാളം കാണാം. സാവിത്രിയുടെ തപസ്സുകൊണ്ട് സത്യവാൻെറ മരണദിവസംകൂടി മാറിനില്ക്കേണ്ടിവന്നു. ഒരു മഹർഷി പാമ്പുകടിച്ചു മരിച്ച പത്നിയെ തൻെറ ആയുസ്സിൽ പകുതികൊടുത്ത് ജീവിപ്പിച്ചു. അതുകൊണ്ട് വിധിയും പുരുഷപ്രയത്നവും യുക്തിയുക്തമായി എങ്ങിനെ യോജിപ്പിക്കാമെന്നാണ് ആലോചിക്കേണ്ടതു്.

## പ്രകൃതിനിയമത്തെ പ്രകൃതിനിയമംകൊണ്ടുതന്നെ ജയിക്കാം.

ഏതു കർമ്മത്തിനും അതിൻെറ ശക്തിക്കും സ്വഭാവത്തിനും അനുരൂപമായ ഫലം അനുഭവിക്കുക എന്നുള്ളതു് ഒരു പ്രകൃതിനിയമമാണ്. ഒരു ചുമരിൽ ഒരു പന്തെറിഞ്ഞാൽ ആ ഏറിൻെറ ശക്തിയനുസരിച്ച് അതു തിരിച്ചടിക്കും. ഈ പ്രകൃതിനിയമംപോലെയും അത്ര കൃത്യമായും നടക്കുന്ന ഒന്നാണ് കർമ്മവും. ഞാണിൽനിന്നു വിട്ട അമ്പിനോട്ട് അതിനെ ഉപമിക്കുന്നതു് യുക്തംതന്നെ. ഇതിൻെറ അർത്ഥം എന്താണ്? പ്രകൃതിനിയമങ്ങളെല്ലാം ഈശ്വരേച്ഛയുടെ ഭാവങ്ങളാണ്; അതുകൊണ്ട് ഇന്നതിനു ഇന്ന ഫലം എന്നുള്ള നിശ്ചയം ആർക്കും ലംഘിക്കാവതല്ല, എന്നുതന്നെ. എന്നാൽ ആ നിയമങ്ങൾ ഇന്നവിധമാണ് പ്രവർത്തിക്കുക എന്നു മനസ്സിലാക്കിയാൽ മററുചില പ്രകൃതിനിയമങ്ങളുടെ സഹായത്തോടുകൂടി അവയുടെ ഫലങ്ങൾക്കു വ്യത്യാസം വരുത്താമെന്നുള്ളതു് പ്രകൃതിശാസ്ത്രജ്ഞന്മാർ തന്നെ നമുക്ക് കാണിച്ചു തന്നിട്ടുണ്ട്. ഒരു കല്ലു മേല്പോട്ടിട്ടാൽ അതു കീഴ്പ്പോട്ടു വീഴുന്നു. ഭൂമിയിലുള്ള സകല സാധനങ്ങളും ഭൂമിയുടെ മദ്ധ്യകേന്ദ്രത്തിലേക്കാകർഷിക്കപ്പെടുന്നു എന്ന പ്രകൃതിനിയമത്തിൻെറ ഒരു പ്രവൃത്തിയാണ് നാം അവിടെ കാണുന്നതു്. എന്നാൽ ആ ആകർഷണശക്തിയെ വെല്ലുവിളിച്ചുകൊണ്ടാണല്ലൊ വിമാനം മേല്പോട്ട് പറക്കുന്നതു്. അതെങ്ങിനെ സാ

ധിച്ചു? അതിവേഗത്തിൽ ചുററിക്കൊണ്ടിരിക്കുന്ന ഒരു വിശറിചക്രത്തിൻെറ ചലനം വായുവിനെ വിമാനത്തിൻെറ ചിറകിലേക്കടിക്കുന്നു; അപ്പോഠം വിമാനം മേല്പോട്ടുയരുന്നു. ഇതും ഒരു പ്രകൃതി നിയമത്തെ അനുസരിച്ചുതന്നെയാണ് നടക്കുന്നതു്. കീഴ്പ്പോട്ടുള്ള ആകർഷണത്തിനു വിപരീതമായി ഉദ്ഗമനശക്തിയെ നിയമാനുസരണം പ്രയോഗിച്ചതുകൊണ്ടു് വിമാനയാത്ര സാധ്യമായി. അതുകൊണ്ടു് അവിടെ ആദ്യത്തെ പ്രകൃതിനിയമത്തെ നാം ലംഘിച്ചില്ല. അതിന്റെ പ്രവർത്തനരീതിയേയും 'ശക്തിയേയും അറിഞ്ഞു്, അവയെ ജയിക്കുവാൻ മറെറാരു പ്രകൃതിനിയമം വിനിയോഗിക്കുകമാത്രമേ ചെയ്യുള്ളൂ. മണിക്കൂറിൽ 5 മയിൽ വേഗത്തിൽ പോകുന്ന ഒരമ്പെയ്തു എന്നിരിക്കട്ടെ. അതു് എയ്ത സ്ഥലത്തിൽനിന്നു അല്പം എടത്തോട്ടൊ വലത്തോട്ടൊ മാറിനിന്നു്, മണിക്കൂറിൽ 10 മയിൽ വേഗമുള്ള മറെറാരമ്പെയ്തു് ആദ്യത്തെ അമ്പിൽ കൊള്ളിച്ചു് അതിൻെറ വഴിതെററിക്കുവാൻ ഒരു ധനുർവ്വേദിക്കു് സാധിക്കും. ഒരു മലയുടെ മുകളിൽനിന്നു ഉരുട്ടിവിട്ട കല്ലു്, ആരും ഒന്നും ചെയ്തില്ലെങ്കിൽ ഉരുണ്ടുരുണ്ടു് താഴത്തെത്തും. എന്നാൽ ഉരുട്ടിവിട്ടവൻതന്നെ കല്ലിനെക്കാഠം വേഗത്തിൽ ഓടിയിറങ്ങി അതിനെ വഴിക്കുവെച്ചു് തടയുകയാണെങ്കിൽ, അതു കീഴ്പ്പോട്ടെത്താതെ കഴിയ്ക്കാം. ഇതുപോലെതന്നെയാണു് കർമ്മഫലാനുഭവത്തെപ്പററിയും നാം മനസ്സിലാക്കേണ്ടതു്.

ഒരു വ്യക്തി എന്ന നിലയിൽ പൂർവ്വകാലത്തു ചില ശക്തികളെ മനുഷ്യൻ ഇളക്കി വിട്ടിട്ടുണ്ടു്. അവയാണു് നമ്മുടെ പൂർവ്വകർമ്മങ്ങഠം. അവ പ്രതിഫലിക്കുവാൻ തയ്യാറായിക്കൊണ്ടു് നമ്മോടടുക്കുന്നു. നാം ഇന്നു് അവയ്ക്കു മാററം വരുത്തക്കതായ ഒന്നും ചെയ്യാതിരിക്കയാണെങ്കിൽ ആ പൂർവ്വകർമ്മഫലങ്ങഠം തികച്ചും അനുഭവിക്കതന്നെ ചെയ്യും. അതുകൊണ്ടു് അലസനായിട്ടുള്ളവൻ അവൻെറ കർമ്മത്തിന്നടിമതന്നെ. എന്നാൽ ഒരു ആത്മാവു് എന്ന നിലയിൽ മനുഷ്യൻെറ ശക്തിക്കും പ്രഭാവത്തിനും അതിരില്ല. സ്വപ്രയത്നംകൊ

ണ്ടു് ആ പ്രഭാവത്തെ എത്രത്തോളം ഉണൎത്തുവാനും വളൎത്തുവാനും പ്രയോഗിക്കുവാനും നമുക്കിന്നു സാധിക്കുന്നുവോ അത്രത്തോളം പൂൎവ്വകൎമ്മങ്ങളുടെ ഫലാനുഭവത്തിൽ വ്യത്യാസം ഉണ്ടാക്കാം.

## അധ്യായം 5.

# കൎമ്മത്തിൻെറ മൂന്നു ഘടകങ്ങൾ

കൎമ്മനിയമത്തിൽ മൂന്നു പ്രധാന ഘടകങ്ങളുണ്ടെന്നു മനസ്സിലാക്കേണ്ടതാണു്: (1) മനുഷ്യൻ പൂൎവ്വകാലത്തു് ഇളക്കിവിട്ടതായ ശക്തികളുടെ തിരിച്ചടി. (2) ആ ശക്തികളെ ഇളക്കിവിട്ട മനുഷ്യാത്മാവു് (3) സമഷ്ടിയായ പ്രപഞ്ചപരിണാമത്തെസംബന്ധിച്ചുള്ള ഈശ്വരസങ്കല്പം, അല്ലെങ്കിൽ ഈശ്വരേച്ഛ.

പൂൎവ്വകൎമ്മഫലങ്ങളെ നിയന്ത്രിക്കുന്ന വിഷയത്തിൽ, ആദ്യം പറഞ്ഞ രണ്ടു ഘടകങ്ങൾ — അതായതു് പൂൎവ്വകൎമ്മങ്ങൾ; അവയെ നേരിടേണ്ടതിന്നു് മനുഷ്യനുള്ള ജ്ഞാനവും ശക്തിയും—ഇവയാണു് നമ്മുടെ ജീവിതത്തിൽ പ്രധാനം. അതുകൊണ്ടു് അവയെപ്പററി ആദ്യമായി ചിന്തിക്കാം. നാം തന്നെ ഉണ്ടാക്കിത്തീൎത്തതായ കാരണങ്ങളിൽനിന്നു പുറപ്പെട്ട പൂൎവ്വകൎമ്മങ്ങളുടെ തിരിച്ചടിയെ തടുക്കുവാനോ നിയന്ത്രിക്കുവാനോ ഉള്ള ശക്തി നമുക്കില്ലെന്നു വരുന്നതല്ല. എന്നാൽ അവയെ നേരിടേണ്ടതിന്നുള്ളതായ ജ്ഞാനവും ശക്തിയും ഇന്നത്തെ നമ്മുടെ പ്രയത്നത്തിൽനിന്നു ഉണ്ടാകേണ്ടതാണു്. ശാസ്ത്രങ്ങൾ അതിന്നു സഹായിക്കുന്നു. ജ്യോതിശ്ശാസ്ത്രം പൂർവ്വകൎമ്മങ്ങളുടെ വരവു് എപ്രകാരമായിരിക്കുമെന്നു പറഞ്ഞുതരുന്നു. സ്മൃതികളും യോഗശാസ്ത്രങ്ങളും അതിന്നുള്ള ശക്തി എങ്ങിനെ സമ്പാദിക്കണം എന്നുള്ളതിന്നു വേണ്ട നിൎദ്ദേശങ്ങൾ തരുന്നു. മനുഷ്യൻ അവയെ ബുദ്ധിപൂൎവ്വം

വിനിയോഗിക്കുന്നതായാൽ അവൻ ഒരിക്കലും പൂർവ്വകർമ്മങ്ങളുടെ അടിമയായിരിക്കേണ്ട അവശ്യമില്ല. പൂർവ്വകർമ്മങ്ങളെ സംബന്ധിച്ചു നാം ഓർമ്മവെക്കേണ്ടതായ നാലു പ്രധാന സംഗതികൾ ഇവിടെ പ്രതിപാദിക്കാം. (1) കർമ്മഫലം ഒരു കററത്തിനുള്ള ശിക്ഷയോ സൽപ്രവൃത്തിക്കുള്ള സമ്മാനമോ അല്ല. (2) കർമ്മനിയമം ഒരു കണ്ണില്ലാത്ത യാന്ത്രിക ശക്തിയല്ല; കൃപാപൂർണ്ണവും യുക്തിയുക്തവും ആത്മവികാസസാഹായകവുമായ ഈശ്വരേച്ഛയാകുന്നു. (3) കർമ്മഫലത്തെ ജ്ഞാനപൂർവ്വം സ്വീകരിക്കുന്നതായാൽ, ഒരു കടം വീട്ടുന്നതുപോലെ അതിന്റെ ബന്ധങ്ങൾ ക്രമേണ വേർപെടുത്താം. നേരെ മറിച്ച് അതിനെ സ്വീകരിക്കുന്നതിലുള്ള ബുദ്ധിമോശം പുതിയതായ കെട്ടിപ്പിണച്ചിലുകൾ ഉണ്ടാക്കും. (4) യഥാർത്ഥമായ ആത്മജ്ഞാനം ഉണ്ടായിക്കഴിയുമ്പോൾ പൂർവ്വകർമ്മബന്ധങ്ങളെല്ലാം ഒന്നായി അറുത്തുകളയുവാൻ സാധിക്കും.

ഈ നാലു വിഷയങ്ങളും ഓരോന്നായി വിവരിക്കാം.

## കർമ്മഫലം ശിക്ഷയോ സമ്മാനമോ അല്ല.

ലോകത്തിൽ പലവിധത്തിലുള്ള ഈശ്വരശക്തികൾ നിശ്ചിതനിയമങ്ങൾ അനുസരിച്ചു സാമരസ്യത്തോടുകൂടി പ്രവർത്തിക്കുന്നുണ്ടെന്ന് ഇന്നത്തെ പ്രകൃതിശാസ്ത്രജ്ഞന്മാർ സമ്മതിക്കുന്നു. ലോകം ശക്തിമയമാണ് എന്നുള്ള ഹൈന്ദവസിദ്ധാന്തത്തെ പാശ്ചാത്യഗവേഷകന്മാർ പുനഃസ്ഥാപിക്കുന്നതായിട്ടാണ് നാം കാണുന്നത്. അന്യോന്യം യോജിപ്പോടുകൂടി സർവ്വാന്തർഗ്ഗതമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ശക്തികളുടെ മേളക്കൊഴുപ്പിൽ ഒരു ചെറിയ അപസ്വരമുണ്ടാക്കലാണ് അജ്ഞാനികളായ മനുഷ്യന്റെ ഓരോ പ്രവൃത്തിയും. ജ്ഞാനിയാകട്ടെ ഐശ്വരശക്തികളുടെ പ്രവർത്തനരീതി അറിഞ്ഞു് അവയോട് സഹകരിച്ചു ജീവിക്കുന്നു. ലോകത്തിലെ (Harmony of forces) ശക്തിസാമരസ്യത്തിൽ നമ്മുടെ കണ്ണടയ്ക്കൽകൂടി ഒരു ചെറിയ കലക്കം ഉണ്ടാക്കുന്നു എന്നാണ് പ്രകൃതിശാസ്ത്രജ്ഞന്മാർ പറയുന്നത്. വിപരീതങ്ങളും വ്യ

ത്യസ്തങ്ങളുമായിട്ടുള്ള നിരവധി ശബ്ദകോലാഹലങ്ങളെ ഒത്തു ചേത്ത് (ഒരു ബാൻറ് വാദ്യം പോലെ) ഒരു ലോകമഹാഗാനം ഉണ്ടാക്കുവാൻ പ്രകൃതി സദാ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു എന്നു വേണം പറയുവാൻ. പ്രകൃതിയുടെ ലോകമഹാസംഘടനയിൽ, സ്ഥാനം തെററിപ്പോകുന്നവരെ യഥാസ്ഥാനത്തു വീണ്ടും നിൎത്തുന്ന അവസരത്തിൽ ആ തെററുകാർക്ക് ചില ഞെരുക്കങ്ങൾ അനുഭവിക്കേണ്ടി വരും. ആ തരത്തിലാണ് കമ്മഫലം അസുഖകരമായിത്തീരുന്നത്. ഇത് ഒരു ഉദാഹരണംകൊണ്ട് വ്യക്തമാക്കാം.

ഒരു കുപ്പിയിൽ നിറച്ചു ഉരുളൻകല്ലുകൾ വെച്ചിട്ടുണ്ടെന്നു വിചാരിക്കുക. അവ തമ്മിൽമുട്ടി അനങ്ങാതിരിക്കുന്നു. കുപ്പിക്കുള്ളിൽ കയ്യിട്ട് ഒരു കല്ലെടുക്കുകയോ സ്ഥാനംതെററിക്കുകയോ ചെയ്യാൻ ശ്രമിച്ചാൽ ആ സ്ഥാനത്തേയ്ക്കു് ബാക്കിയുള്ള എല്ലാ കല്ലുകളും ഒന്നടുക്കും. അതു് ആ കയ്യിനെ അല്പം ഒന്നു വേദനിപ്പിക്കും. അതു് ആ കല്ലിളക്കിയതിന്നു് ആരും ഒരു ശിക്ഷകൊടുത്തതല്ല. പ്രകൃതി അതിൻെറ (Equilibrium) സമാവസ്ഥ പുനഃസ്ഥാപിക്കുവാൻ ചെയ്ത ശ്രമത്തിൽ വന്നുചേൎന്ന ഒരു സംഭവമാണു്. മനുഷ്യൻെറ കമ്മാനുഭവത്തിൽ ഉണ്ടാകുന്ന സുഖദുഃഖങ്ങളെ ഈ വിധത്തിലാണു് നാം മനസ്സിലാക്കേണ്ടതു്. ഈശ്വരേച്ഛയെ അറിഞ്ഞു അതിനെ അനുസരിക്കുന്നവൻ പ്രകൃതിയുടെ മഹാപ്രവാഹത്തിന്നു് യോജിച്ചു തൻെറ ചെറുതോണി തുഴയുന്നു. അപ്പോൾ അവൻെറ പോക്ക് സുഖമായി വരുന്നു. അറിവില്ലാത്തവൻ ആ ഒഴുക്കിനെതിരായി തുഴയുവാൻ ശ്രമിക്കുമ്പോൾ കഷ്ടങ്ങൾ ഉണ്ടാകുന്നു.

## കമ്മം ഒരു വെറും യാന്ത്രികശക്തിയല്ല

പ്രപഞ്ചത്തിൻെറ പരമമായ ലക്ഷ്യം 'എല്ലാവൎക്കും മോക്ഷം, അല്ലെങ്കിൽ ഈശ്വരസായുജ്യ'മാണു്. പ്രകൃതിശക്തികളുടെ പോക്കും ആ വഴിക്കാണെന്നു നാം കാണുന്നു. അങ്ങിനെയിരിക്കെ ഏതൊരു പ്രകൃതിനിയമവും അതിനനു

കൂലമായി വരുവാനേ തരമുള്ളു. വ്യക്തിപരമായ കർമ്മഫലം ആത്മവികാസത്തിന് അനുകൂലമായി എങ്ങിനെ പ്രവർത്തിക്കുന്നു എന്ന് വ്യക്തമാക്കാം. അതിനു കർമ്മങ്ങളുടെ മൂന്നു വിഭാഗങ്ങൾ ആദ്യം മനസ്സിലാക്കേണ്ടതുണ്ട്: സഞ്ചിതം, പ്രാരബ്ധം, ആഗാമി (വർത്തമാനം). * അനേക ജന്മം കൊണ്ട് പൂർവ്വകാലങ്ങളിൽ ഉണ്ടായിട്ടുള്ള കർമ്മം സഞ്ചിതം; ഇപ്പോൾ പുതുതായി ചെയ്യുന്ന കർമ്മം വർത്തമാനം അല്ലെങ്കിൽ ആഗാമി; സഞ്ചിതകർമ്മത്തിൽനിന്നു ഒരു പ്രത്യേകഭാഗം ഒരു ജന്മത്തിൽ അനുഭവിക്കാൻ തുടങ്ങീട്ടുള്ളതു് പ്രാരബ്ധം. പ്രാരബ്ധകർമ്മത്തെ ഞാണിൽനിന്നു വിട്ട അസ്ത്രത്തോടാണ് ഉപമിക്കാറുള്ളതു്. സഞ്ചിതകർമ്മത്തിൽനിന്ന്, ഒരു ജീവാത്മാവ് ഒരു ജന്മംകൊണ്ട് അനുഭവിച്ചു തീർക്കേണ്ടതായ ശുഭാശുഭകർമ്മങ്ങളെ തിരഞ്ഞെടുത്ത് അനുഭവിപ്പിക്കുന്നതു് കർമ്മദേവന്മാരുടെ പ്രവൃത്തിയാണ്. ഹിന്തുക്കളുടെ ചിത്രഗുപ്തൻ ഈ വകുപ്പിൽപ്പെട്ട ഒരു ദേവനാണ്. കർമ്മാനുഭവം മനുഷ്യന്റെ ആത്മവികാസത്തിന് അനുകൂലമായി വരേണമെങ്കിൽ പൂർവ്വകർമ്മങ്ങളിൽനിന്ന്, ഓരോ ജന്മത്തിലും അനുഭവിക്കേണ്ടതായ കർമ്മങ്ങൾ ബുദ്ധിപൂർവ്വം തിരഞ്ഞെടുക്കേണ്ടതാവശ്യമാണെന്ന് അല്പം ആലോചിച്ചാൽ അറിയാം. മനുഷ്യന്റെ ആദ്യമാ

---

* നിർമ്മലമാനസന്മാരായ വിദ്വാന്മാർ കർമ്മഗതിയെ മൂന്നായിപ്പറയുന്നു.
സഞ്ചിതവും വർത്തമാനവും പ്രാരബ്ധം.സഞ്ചിതത്തിന്റെ ഭേദം മുന്നേ ചൊല്ലീടാം.
പണ്ടനേകങ്ങളാം ജന്മങ്ങളിൽ ചെയ്തുകൊണ്ടോരു കർമ്മങ്ങൾ സഞ്ചിതമെന്നോർക്ക്
സാത്വികരാജസതാമസരൂപേണ സത്തുക്കൾ മൂന്നായതിനെപ്പറയുന്നു.
പാപമോ പുണ്യമോ സഞ്ചിതമാം കർമ്മം ഭൂപതേ! തീരുകയില്ല ഭുജിക്കാതെ.
ജന്മങ്ങൾതോറും ശരീരിണാം സഞ്ചിതകർമ്മം മുഴുവൻ നശിക്കയില്ലോർക്ക്നീ.
ജന്മംലഭിച്ചിട്ടുതാൻ ചെയ്തുപോരുന്ന കർമ്മത്തിനെ വർത്തമാനമെന്നോതുന്നു.
ദേഹമെടുത്തു ശുഭാശുഭകർമ്മങ്ങൾ ദേഹികൾ ചെയ്യുന്നതുവർത്തമാനവും
കായമെടുക്കുന്നകാലത്തു സഞ്ചിതമായൊരു കർമ്മസമൂഹമതിൽനിന്നു
ദുഃഖസുഖാനുഭവകർമ്മങ്ങളെയെടുത്തിട്ടെത്രകാലം ഭുജിപ്പാൻ ജനിക്കുന്നു
അങ്ങിനെയുള്ള കർമ്മത്തിനെ പ്രാരബ്ധമെന്നറിഞ്ഞീടുകതുഭുജിച്ചേതീരൂ
ദേവീഭാഗവതം VI-സ്കന്ധം

ദ്ദ്യമുള്ള ജന്മങ്ങളിൽ അവൻ കാടനായും ക്രൂരനായും മൃഗപ്രായനായും ജീവിച്ചുപോന്നവനാണെന്നു മനുഷ്യചരിത്രം തെളിയിക്കുന്നുണ്ട്. അങ്ങിനെയുള്ള ജന്മങ്ങളിൽ ചെയ്തുവെച്ചിട്ടുള്ള കർമ്മങ്ങളുടെ അനിഷ്ടഫലങ്ങളെല്ലാം പ്രതിക്രിയയ്ക്കു് തയ്യാറായിക്കൊണ്ട് അവന്റെ സഞ്ചിതക്കലവറയിൽ കിടപ്പുണ്ട്. മനുഷ്യനു ബുദ്ധിവികാസം ഉണ്ടായിത്തുടങ്ങുമ്പോൾ അവൻ തന്റെ മൃഗീയസ്വഭാവത്തോട് മല്ലിടുവാൻ ഉദ്യമിക്കുന്നു. ആ ഉദ്യമത്തിൽ അവന്റെ പൂർവ്വവാസനകൾക്കും പൂർവ്വകർമ്മകടങ്ങൾക്കും ഒരു പ്രധാനസ്ഥാനമുണ്ട്. അല്പാല്പം വികസിച്ചു തുടങ്ങീട്ടുള്ളതായ ആത്മശക്തി, ശുഭവാസന എന്നിവ ഒരു ഭാഗത്തു്; ഉൽകടങ്ങളായ പൂർവ്വകർമ്മങ്ങളുടെ അപ്രതിഹതമായ തള്ളിച്ച മറെറാരു ഭാഗത്തു്. ഇവയിൽ ആദിജന്മങ്ങളിലെ അശുഭകർമ്മങ്ങളുടെ വിപരീതഫലങ്ങൾ ഒന്നായിവന്നു തള്ളുകയാണെങ്കിൽ, ക്രമപ്പെട്ടുവരുന്ന ആത്മശക്തിക്ക് ഒരിക്കലും അതിനെ താങ്ങുവാൻ സാധിക്കയില്ല. അവൻ ആ അശുഭവാസനകൾക്ക് അടിപെട്ടു്, കീഴ്പോട്ടു കീഴ്പോട്ടു് പോവുകയേ ഉള്ളു. അതുകൊണ്ട് കർമ്മദേവന്മാർ പൂർവ്വകർമ്മസഞ്ചയത്തിൽനിന്നു് ശുഭകർമ്മങ്ങളുടെ തൂക്കം അല്പമെങ്കിലും അധികമായിരിക്കത്തക്കവിധത്തിലാണ് പ്രാരബ്ധകർമ്മം നിർണ്ണയിക്കുന്നതു്. അപ്പോൾ ആ അശുഭകർമ്മങ്ങളോടു മല്ലിടുവാനും, അത്രത്തോളം അശുഭകർമ്മങ്ങളെ അനുഭവിച്ചു ആത്മശുദ്ധി വരുത്തുവാനും, ആ മല്ലിടലിന്റെ ഫലമായി ആത്മശക്തി വർദ്ധിപ്പിക്കുവാനും അവനു തരം കിട്ടുന്നു. അങ്ങിനെ ആത്മവികാസം അധികമായി വരുംതോറും ദുരിതകർമ്മങ്ങൾ ഏറെ ഏറെ അനുഭവിച്ചു തീർക്കുവാൻ കർമ്മദേവന്മാർ സഹായിക്കുന്നു. * അങ്ങിനെയുള്ള ജന്മങ്ങളിൽ അവന്റെ ആഗാമികർമ്മങ്ങൾ അധികവും പുണ്യകർമ്മങ്ങളായി വരികയും ചെയ്യും. ആത്മബോധം ഉണ്ടായിത്തീരുമ്പോൾ ജ്ഞാനിയായ മനുഷ്യൻ തന്റെ സഞ്ചിതത്തിൽ ബാക്കിയുള്ള അശുഭകർമ്മങ്ങളെ പ്രാർത്ഥിച്ചു കൈവരിക്കയും അവ വേഗ

* ഈ വിഷയം 'കർമ്മദേവന്മാർ' എന്ന അദ്ധ്യായത്തിൽ വീണ്ടും വിവരിക്കും

ത്തിൽ അനുഭവിച്ചു തീർത്താൽ മോക്ഷം പ്രാപിക്കാമല്ലോ എന്നുള്ള ശുഭപ്രതീക്ഷയോടുകൂടി അവയെ സസന്തോഷം അനുഭവിക്കയും ചെയ്യുന്നു. രന്തിദേവൻ, ജീമൂതവാഹനൻ എന്നിവരുടെ കഥകൾ ഈ തത്വത്തെയാണ് വെളിപ്പെടുത്തുന്നത്.

## 3 കർമ്മാനുഭവം ബുദ്ധിപൂർവ്വമാക്കണം

നാം ഈ ജന്മത്തിൽ അനുഭവിക്കുന്ന സുഖദുഃഖങ്ങൾക്കു കാരണം പൂർവ്വജന്മങ്ങളിലെ സൽക്കർമ്മദുഷ്കർമ്മങ്ങളാണെന്നു പറഞ്ഞുവല്ലൊ. ഒഴിക്കുവാൻ വയ്യാത്ത ആ കർമ്മഫലങ്ങളെ എങ്ങിനെ നേരിടണം എന്നുള്ളതു് ഏതുമനുഷ്യന്റെയും ഒരു പ്രധാന ജീവിതപ്രശ്നമാണ്. ഈ വിഷയത്തിൽ, നമ്മുടെ ജന്മോദ്ദേശം എന്താണെന്ന് ഓർമ്മവെയ്ക്കേണ്ടതുണ്ട്. ആ ജന്മോദ്ദേശം സാധിക്കേണ്ടതിന് ഉപയുക്തമായിരിക്കണമല്ലൊ നമ്മുടെ ജീവിതത്തിലെ ഏതു പ്രയത്നവും. മനുഷ്യജന്മോദ്ദേശം പൂർണ്ണമായ ആത്മവികാസം, പൂർണ്ണസുഖം, പൂർണ്ണസ്വാതന്ത്ര്യം, അല്ലെങ്കിൽ ഈശ്വരത്വംതന്നെയാണെന്ന് ഇതിനുമുമ്പു് സൂചിപ്പിച്ചിട്ടുണ്ടു്. ഇതു സാധിക്കുവാൻ കർമ്മഫലം എങ്ങിനെ വിനിയോഗിക്കാം. സുഖാനുഭവങ്ങളുടെ കാര്യത്തിൽ, അവ ഏറെയേറെ സൽക്കർമ്മങ്ങൾക്കുള്ള പ്രേരകശക്തിയായി വരണം. ഉൽകൃഷ്ടസുഖം അന്യരെ സുഖിപ്പിക്കുന്നതിലാണെന്ന് അനുഭവംകൊണ്ടു് അറിയാറാകണം. ദുഃഖാനുഭവങ്ങളെ എങ്ങിനെ നേരിടണം. ഇതിൽ ചില സംഗതികൾ പ്രത്യേകം ഓർമ്മവെക്കേണ്ടതുണ്ടു്.

അന്യൎക്ക് ദുഃഖമുണ്ടാക്കിയതിന്റെയും ഈശ്വരദത്തമായ ശക്തികളെ ദുരുപയോഗപ്പെടുത്തിയതിന്റെയും ഫലമായിട്ടാണ് നാം ഇന്ന് ദുഃഖമനുഭവിക്കുന്നതു്. അതിനുള്ള ശരിയായ പ്രായശ്ചിത്തം, കർമ്മനിയമത്തിന്റെ തത്വം മനസ്സിലാക്കി അന്യൎക്ക് സുഖത്തിന്നായിക്കൊണ്ടും തന്റെ ആത്മസംസ്കാരത്തിന്നായിക്കൊണ്ടും പ്രവർത്തിക്കുക തന്നെയാണ്.

ദുഷ്കൃമ്മഫലങ്ങളെപ്പററി സാമാന്യജനങ്ങളുടെ ഇടയിൽ ചില തെററിദ്ധാരണകഠം ഉണ്ട്. പൂർവ്വജന്മത്തിൽ ഞാൻ ഒരാളെക്കൊന്നുവെങ്കിൽ, അതിൻെറ പ്രതികമ്മമായി മരിച്ചആഠം ഈ ജന്മത്തിലൊ, ഏതെങ്കിലും ഭാവിജന്മത്തിലൊ എന്നെക്കൊല്ലണം. അങ്ങിനെയാണ് ആ കമ്മകടം തീരുക. ഇങ്ങനെയാണ് അവരുടെ വാദഗതി. ഇതിൽ "കമ്മത്തിന്നു തക്ക പ്രതികർമ്മം" എന്ന നിയമം നാം കാണുന്നുണ്ട്. എന്നാൽ ബുദ്ധിയുള്ള മനുഷ്യൻ താൻ ചെയ്ത ദുഷ്കൃമ്മത്തിൻെറ ഫലം അതേതരത്തിൽ അനുഭവിച്ചൊടുക്കുവാൻവേണ്ടി കാത്തിരിക്കുകയില്ല. ആ ദുഷ്കർമ്മത്തിൻെറ തിരിച്ചടിയെ തക്കതായ സൽക്കർമ്മംകൊണ്ട് തടുക്കാം. ബ്രഹ്മഹത്യാ ദോഷത്തിന്, തൻെറ ജീവനെക്കൊടുത്ത്, ജലം, അഗ്നി ഇവയിൽപെട്ടുപോയ ബ്രാഹ്മണനെ രക്ഷിക്കുന്നതു തക്കതായ പ്രായശ്ചിത്തമാണെന്നു മനു വിധിച്ചിട്ടുണ്ട്. *

ഈ തത്വം കർമ്മമോചനവിഷയത്തിൽ വളരെ പ്രായോഗികമാണ്. പ്രാണിഹിംസയ്ക്കു്, ഹിംസ അനുഭവിക്കുക മാത്രമല്ല കർമ്മവിമോചനമാർഗ്ഗം, വിപരീതമായ ശുഭകമ്മം (പ്രാണിരക്ഷ) കൊണ്ടും അതിനെ തടുക്കാം. ബുദ്ധിപൂർവ്വമായ മാർഗ്ഗം, അതാണെന്നു ഇതിൽനിന്നു മനസ്സിലാക്കാം. അതുമാത്രമല്ല, ദുഷ്കൃമ്മത്തിന്നു പകരം ഒരു ദുഷ്കൃമ്മം ചെയ്ത് കടം വീട്ടുകയാണെങ്കിൽ, അതിൽ ആ കടം തീൎന്നതിന്നു ശേഷവും കുറെ ദുഷ്കൃമ്മം ശേഷിക്കുകയേയുള്ളു. അതു പുതിയ പാപത്തിൻെറ മുളയായി വരും. ഈ വിഷയം ഒന്നുകൂടി വെളിവാക്കാം. ഈ ജന്മത്തിൽ ഞാൻ ഒരാളെ കൊല്ലുന്നതു് എന്നെ പൂർവ്വജന്മത്തിൽ കൊന്നതിൻെറ പ്രതികമ്മമായിട്ടാണെന്നു വിചാരിക്കുക. എന്നാൽ ഞാൻ പൂർവ്വജന്മത്തിൽ അനുഭവിച്ചതിനു തുല്യമായ പ്രാണവേദന മാത്രം ഒരുവനെ അനുഭവിപ്പിക്കുക എന്നതു സാദ്ധ്യമാണോ? കൊലചെയ്യുന്ന

* ബ്രാഹ്മണാർത്ഥേ ഗവാർത്ഥേവാ–സദ്യഃപ്രാണാൻ പരിത്യജേൽ
മുച്യതെ ബ്രഹ്മഹത്യായാ ഗോപ്താ ഗോർബ്രാഹ്മണസ്യ ച
മനുസ്മൃതി XI—79.

ഒരുവൻെറ മനസ്സിലെ ഉദ്വേഗങ്ങളും കൈക്രിയകളും എപ്പോഴും അവൻ ഉദ്ദേശിച്ചതിക്കിലൊന്നും നില്ക്കുകയില്ലല്ലൊ. ആ വിഷയത്തിൽ അവൻ തൻെറ പ്രാരബ്ധകർമ്മങ്ങളുടെ വെറും ഉപകരണം മാത്രമല്ല, പുതിയ ദുഷ്കർമ്മങ്ങളുടെ കർത്താവുംകൂടിയാണ്. അങ്ങിനെ ആ ദുഷ്കർമ്മപരമ്പര അവസാനമില്ലാതെ നീണ്ടു നീണ്ടുപോകും. നേരെ മറിച്ച് ദുഷ്കർമ്മഫലത്തെ വിപരീതമായ സൽക്കർമ്മങ്ങളെക്കൊണ്ടു തടുക്കുകയാണെങ്കിൽ, ശുഭവാസനയും പുണ്യകർമ്മസമ്പത്തും വർദ്ധിച്ചു വർദ്ധിച്ചു വരും എന്ന മെച്ചമുണ്ട്. സ്മൃതികളിലും പ്രായശ്ചിത്തവിധികളിലും ഈ തത്ത്വം ധാരാളം വെളിപ്പെട്ടു കാണാം. പ്രാണാപഹരണത്തിന്നു പ്രാണസംരക്ഷണം, ദ്രവ്യാപഹരണത്തിന്നു ദ്രവ്യദാനം, അന്നാപഹരണത്തിന് അന്നദാനം ഇങ്ങനെയുള്ള പ്രതിവിധികൾ സ്മൃതികളിൽ സുലഭങ്ങളാണ്.

## കർമ്മാനുഭവം ഒരു പാഠമാക്കാം.

മനുഷ്യജന്മോദ്ദേശം പരമപുരുഷാർത്ഥമായ മോക്ഷമാണ് എന്നു ഇതിനുമുമ്പ് പറഞ്ഞിട്ടുണ്ട്. എന്നാൽ മോക്ഷം എന്നതു പലരും തെററിദ്ധരിക്കുന്നതുപോലെ ബോധരഹിതവും കർമ്മവിഹീനവും ആയ ഒരു ലയാവസ്ഥയല്ല. മുക്തൻ സർവ്വജ്ഞനും കർമ്മനിരതനുമാണ്. അതുകൊണ്ട് മുമുക്ഷു ലോകത്തിലെ ഓരോ അനുഭവങ്ങളിൽ നിന്നും അല്പാല്പമായി ജ്ഞാനം സമ്പാദിക്കുന്നു. സർവ്വജ്ഞനായ ഈശ്വരനാൽ നടത്തപ്പെടുന്ന ഈലോകത്തിലെ ഏതൊരു ചെറിയ ചലനത്തിന്നും ഒരു ഉദ്ദേശവും അർത്ഥവുംഉണ്ട്. ബുദ്ധിയുള്ള മനുഷ്യൻ തൻെറ അനുഭവങ്ങളെ, ഈ സാമാന്യതത്ത്വത്തെ ഉള്ളിൽവെച്ചുകൊണ്ടു, സ്വീകരിക്കയും തൻെറ ജീവിതോദ്ദേശം സാധിക്കുവാൻ വിനിയോഗിക്കുകയും ചെയ്യണം. ഈ ലക്ഷ്യത്തെ മുൻനിർത്തിക്കൊണ്ട് കർമ്മാനുഭവങ്ങളുടെ അർത്ഥം ഒന്നു ചിന്തിക്കാം. അന്നമോഷണത്തിൻെറ ഫലം ദാരിദ്ര്യമാണെന്നു പറയുന്നു. അതങ്ങിനെ വരുന്നതിൻെറ ആവശ്യം എന്ത്? അന്നമോഷണം പലപ്പോഴും മററുള്ളവർക്ക് പട്ടി

ണിക്ക് കാരണമായിത്തീരുന്നു. വിശക്കുന്നവൻെറ കഷ്ടപ്പാട് നമുക്ക് അനുഭവമാകേണമെങ്കിൽ നാം വിശപ്പനുഭവിക്കണം. അപ്പോൾ അതിൽനിന്നൊരു പാഠം കിട്ടും. അതവൻെറ അന്തരാത്മാവിൽ ഒരു മായാത്ത മുദ്ര കുത്തും. ഭാവി ജന്മങ്ങളിൽ അതു് ഒരു സ്വഭാവമായി പരിണമിക്കും. അപ്പോൾ വിശപ്പുള്ള ആരെക്കണ്ടാലും അവനു താനേ മനസ്സലിവുതോന്നും. ആ മനസ്സലിവു് കഴിഞ്ഞജന്മത്തിൽ താൻ വിശപ്പനുഭവിച്ചിട്ടുള്ളതിൻെറ ഫലമാണു്. ഇങ്ങനെ ഓരോ അനുഭവത്തിൽനിന്നും "എനിക്കെന്താണു് പഠിക്കാനുള്ളതു്" എന്താണു് മനുഷ്യൻ തന്നോടുതന്നെ ചോദിക്കേണ്ടതു്. നല്ലതുചെയ്യാനുള്ള അവസരങ്ങളെ വൃഥാ കളഞ്ഞതിൻെറ ഫലമാണു്, ഉള്ള സാമർത്ഥ്യത്തെ പ്രയോഗിക്കുവാൻ അവസരംകിട്ടാതിരിക്കൽ. പഠിപ്പിക്കുമ്പോൾ പഠിക്കാത്തവൻ ഭാവി ജന്മങ്ങളിൽ, പഠിക്കാനാഗ്രവും സാമർത്ഥ്യവും ഉണ്ടായിട്ടും, അതിനു സൌകര്യം കിട്ടാതെ കുഴങ്ങും. സ്വപുത്രനെ വേണ്ടതുപോലെ പരിപാലിക്കാത്തവനു് പുത്രദുഃഖം അനുഭവിക്കേണ്ടിവരും. നമുക്കു വരുന്ന ഓരോ ദുഃഖവും നമ്മുടെ ഉൽകർഷത്തിനു അത്യാവശ്യമായ ഓരോ പാഠമാണു്. ഇങ്ങനെ ഓരോ ദുഃഖാനുഭവവും തൻെറ കർമ്മത്തിൻെറ ഫലമാണു് എന്നു മനസ്സിലാക്കി, മേലിൽ അതു വരാതിരിക്കുവാൻ പ്രയത്നം ചെയ്യുന്നവനാണു് ബുദ്ധിമാൻ. അല്ലാതെ തൻെറ ദുരിതാനുഭവത്തിനു ഈശ്വരനെയും, ആ കർമ്മാനുഭവത്തിൽ ഒരു നിമിത്തം മാത്രമായിവരുന്ന ജനങ്ങളേയും കുററംപറയുന്നവൻ, ആ കുററം പറയൽകൊണ്ടുതന്നെ പുതുതായ ദുഷ്കർമ്മം ചെയ്തുകൂട്ടുന്നു.

## സമചിത്തൻെറ കഷ്ടാനുഭവം

ദുഃഖങ്ങൾ വരുമ്പോൾ ഒരു ഭക്തൻ ഇങ്ങനെ പറയും: 'എൻെറ ഇഷ്ടദേവൻ അറിയാതെ എനിക്കു് യാതൊരു കഷ്ടവും വരുന്നതല്ല. എൻെറ സ്വാമി എന്നെക്കൊണ്ടു് ദുഷ്കർമ്മങ്ങളുടെ ഫലം അനുഭവിപ്പിച്ചു തീർത്തു്, അവിടത്തെ തൃപ്പാ

ദങ്ങളിൽ ചേൎക്കുവാൻ എന്നെ ശുദ്ധിയാക്കുന്നു. ഈ ദുരിതാനുഭവം അതാണു്. ഇതു എത്ര വേഗത്തിൽ തീരുന്നുവോ അത്രയും എളുപ്പത്തിൽ എനിക്കു് എൻെറ സ്വാമിയുടെ തിരുമുമ്പിൽ നില്ക്കാം.'

ഒരു ജ്ഞാനി പറയും: "സൎവ്വജ്ഞനായ ഈശ്വരൻ നടത്തുന്ന ഈ ലോകത്തിൽ അന്യായമായി യാതൊന്നും നടക്കുകയില്ല. അതുകൊണ്ടു് എൻെറ ഈ അനുഭവങ്ങളിൽനിന്നു് എനിക്കു പലതും അറിയുവാനുണ്ടു്. ഓരോ അനുഭവവും, ഈ സൃഷ്ടിവിധാനത്തിൻെറ പിന്നിൽ കിടക്കുന്ന ഈശ്വരസങ്കല്പത്തെ മറച്ചിരിക്കുന്ന മായാമറ അല്പാല്പം പൊക്കിക്കാണിച്ചു തരികയാണു്. അതിനെ ഞാൻ വേണ്ടതുപോലെ കണ്ടുമനസ്സിലാക്കട്ടെ."

ഒരു കൎമ്മയോഗിയാകട്ടെ ഏതു കഷ്ടാവസ്ഥയിലും ലോകസേവ ചെയ്യാനുള്ള അവസരംകാണുന്നു. 'എനിക്കു് ഈ കഷ്ടം എങ്ങനെ വന്നു, എന്തിനു വന്നു' എന്നല്ല അവൻെറ ചോദ്യം. ഈ സ്ഥിതിയിൽ എന്തു ലോകോപകാരം ചെയ്യുവാനാണു് എനിക്കു് സാധിക്കുക എന്നാണു് അവൻ അന്വേഷിക്കുന്നതു്. രാഷ്ട്രീയമായ ഒരു കുററത്തിനു് ജയിൽവാസം അനുഭവിക്കേണ്ടിവന്ന ആ മഹാകൎമ്മയോഗി, ബാലഗംഗാധരതിലകൻ, ഗീതാരഹസ്യം എന്ന ഉൽകൃഷ്ടഗ്രന്ഥം എഴുതുവാൻ ആ അവസരം ഉപയോഗിച്ചു. ദുഃഖങ്ങളിൽനിന്നു പഠിക്കേണ്ട പാഠം പഠിച്ചുകഴിഞ്ഞാൽ പിന്നെ, ലോകത്തിനുവേണ്ടി താൻ സ്വയം വരിക്കുന്ന ദുഃഖംമാത്രമേ ഒരു ജീവന്മുക്തനു് ഉണ്ടാകയുള്ളു.

ഈ സന്ദൎഭത്തിൽ മനുഷ്യൻെറ സ്വാഭാവികങ്ങളായ ദുൎവ്വാസനകളെ എങ്ങിനെ നേരിടേണമെന്ന ചോദ്യത്തിന്നവകാശമുണ്ടു്. രോഗം, ദാരിദ്ര്യം, പ്രതികൂലപരിതസ്ഥിതികൾ എന്നിവ മനുഷ്യൻെറ പുരോഗതിക്കു് ബാഹ്യങ്ങളായ പ്രതിബന്ധങ്ങളാണു്. അവയെക്കാൾ ഒട്ടും ശക്തികുറഞ്ഞവയല്ല ആന്തരങ്ങളായ പ്രതിബന്ധങ്ങൾ, അതായതു് ദുൎവ്വാ

സനകൾ. അവയെ നേരിടേണ്ട വഴികൾ രണ്ടാണ് (i) ഓരോ ദുർവ്വാസനയ്ക്കും വിപരീതമായ സദ്വാസനയെ വളർത്തത്തക്ക വിചാരങ്ങളിലും പ്രവൃത്തികളിലും വ്യാപൃതനായിരിക്കുക. അങ്ങിനെ കോപത്തെ ശാന്തവൃത്തികൊണ്ടും ലോഭത്തെ ദാനംകൊണ്ടും ക്രൂരതയെ ദയാശീലംകൊണ്ടും ജയിക്കാം. (ii) ദുർവ്വാസനകൾക്ക് മുളച്ചു വളരുവാൻ വഴിയില്ലാതാക്കുക. വാസനകൾ വിത്തുകളാണ്. അവയ്ക്കു് മുളച്ചു വളരുവാനുള്ള മണ്ണും വളവും കിട്ടിയില്ലെങ്കിൽ അവ താനേ 'പൊട്ടച്ചു പോകും'. ഇതു് ശാരീരികമായ ചില അനുഭവങ്ങൾകൊണ്ടു തെളിയുന്നുണ്ട്. ക്ഷയരോഗശങ്കയുള്ള രോഗികളോട്, വരണ്ട കാററുള്ളതായ പ്രദേശത്തുപോയി താമസിക്കുവാൻ വൈദ്യന്മാർ ഉപദേശിക്കുന്നു. അങ്ങിനെയുള്ള പ്രദേശങ്ങളിൽ ക്ഷയരോഗ കീടങ്ങൾക്ക് വളരുവാൻ സാധിക്കയില്ല. അതുപോലെ മദ്യപാനാസക്തിയുള്ള ഒരുവനെ, മദ്യനിർമ്മാണവും മദ്യവ്യാപാരവും ഇല്ലാത്തതായ ഒരു പ്രദേശത്തു പാർപ്പിക്കുന്നതായാൽ അവന്റെ ആ ചീത്ത പൂർവ്വവാസന, കൃഷി ചെയ്യാത്ത വിത്തുപോലെ, നശിച്ചുപോകും. മദ്യവ്യാപാരം, ചൂതുകളി, വ്യഭിചാരം എന്നിവയെ നിയമംകൊണ്ടു തടയുന്നതിൽ ഈ തത്വം അന്തർഭവിച്ചിട്ടുണ്ട്. അതിനു നേരെ വിപരീതമാണ് "സാധനസംഭരണം അതിനുള്ള ആവശ്യത്തെ ഉണ്ടാക്കിക്കൊള്ളും" എന്നുള്ള കച്ചവടനയം. ഏതു നികൃഷ്ടവസ്തുവിനേയും ആകർഷണീയമാക്കിത്തീർക്കുന്നതായാൽ, അതു ആഡംബരത്തിനായിക്കൊണ്ടോ തല്ക്കാലസുഖത്തിനായിക്കൊണ്ടോ ജനങ്ങൾ സ്വീകരിക്കും. ആ സാധനം പിന്നീട് അവർക്ക് ഒഴിച്ചുകൂടാത്തതായ ജീവിതസാമഗ്രിയായിത്തീരും. ദുർവ്വാസനകളെ വളരുവാൻ സമ്മതിക്കാതിരിക്കയും സദ്വാസനകൾക്ക് പോഷണം നൽകുകയും ചെയ്യുന്ന വിഷയത്തിൽ സത്സംസർഗ്ഗത്തിനും അച്ചടക്കത്തിനും ജീവിതത്തിൽ വലിയ പ്രാധാന്യമുണ്ടെന്നു ഇതിൽനിന്നു മനസ്സിലാക്കാം. *

* ഈ വിഷയം 'കർമ്മദേവന്മാർ' എന്ന അദ്ധ്യായത്തിലും വിസ്തരിച്ചിട്ടുണ്ട്.

## 4. ജ്ഞാനംകൊണ്ടു കർമ്മബന്ധത്തെ ഒന്നായി അറുക്കാം.

മനുഷ്യന്റെ സകല ദുഃഖങ്ങൾക്കും പരിമിതികൾക്കും നിദാനം അജ്ഞാനമാണെന്നു വേദാന്തികൾ പറയുന്നു. ഞാൻ ദേഹമാണ്, ഞാൻ ഇന്ദ്രിയസുഖങ്ങളാണ്, ആശകളാണ്, സങ്കല്പങ്ങളാണ്, ആദർശങ്ങളാണ് എന്നിങ്ങിനെ നശ്വരവസ്തുക്കളോടുള്ള താദാത്മ്യം തന്നെയാണ് ആ അജ്ഞാനം. പരമാത്മജ്ഞാനമോ? 'ഞാൻ ഇതൊന്നുമല്ല, ശുദ്ധസത്വരൂപനായ ആത്മാവാണ്, ആത്മാവല്ലാതെ മറെറാന്നുമില്ല, കാണപ്പെടുന്നതും കാണപ്പെടാത്തതുമായ സകലതും ഏകചൈതന്യമാണ്. അതുതന്നെയാണ് ഞാനും' (1)–ഇതാണ് പരമാത്മജ്ഞാനം. ഈ നിലയിൽ എത്തിയിട്ടുള്ളവനു തന്റെ സ്വന്തമെന്നു പറവാൻ ഒരു കർമ്മവുമുണ്ടാകയില്ല.(2) പൂർവ്വകർമ്മങ്ങൾ ജ്ഞാനം സിദ്ധിച്ചതോടുകൂടി അവന്റെ അല്ലാതെയായി. അവന്റെ സൽക്കർമ്മങ്ങളുടേയും ദുഷ്ക്കർമ്മങ്ങളുടേയും പ്രത്യാഘാതങ്ങൾ പ്രകൃതിയിലെ സമഷ്ടികർമ്മസമുദ്രത്തിൽ ലയിച്ചുപോയി. സർവ്വവും ഉപേക്ഷിച്ചു സന്യാസം സ്വീകരിച്ചവന്റെ സ്വത്ത് സർക്കാരിലേക്ക് ചേരുന്നതുപോലെയാണ് ഇതെന്നു പറയാം. പിന്നെ ലോകത്തിന്റെ ദുഃഖമാണ് അവന്റെ ദുഃഖം, ലോകത്തിന്റെ സുഖം തന്നെ അവന്റെ സുഖം. ബാലനായി ഓടിനടക്കുന്ന ശുകബ്രഹ്മർഷിയെ പിതാവായ വ്യാസൻ വിളിച്ചപ്പോൾ, വൃക്ഷങ്ങളാണ് വിളികേട്ടതു് എന്ന കഥ ഇവിടെ സ്മർത്തവ്യമാണ്. വ്യക്ത്യാഭിമാനം നശിച്ചതിന്നുശേഷവും, ദേഹത്തോടുകൂടി ഇരിക്കയാണെങ്കിൽ, മുക്തന്റെ ദേഹജങ്ങളായ പൂർവ്വ

---

(1) ഈശാവാസ്യമിദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്–

ഈശാവാസ്യോപനിഷത്ത് 1. 1.

(ഭൂമിയിൽ ജഗത്തായിട്ട് യാതൊന്ന് അല്പംപോലും ഉണ്ടോ അതായിട്ട് ഈ കാണപ്പെടുന്ന സർവ്വവും ഈട്ടിനാൽ വ്യാപ്തമാകുന്നു. ഈട്ട്-സർവ്വത്തെയും ശക്തികൊണ്ട് ചേഷ്ടിപ്പിക്കുന്നത്.)

(2) ജ്ഞാനാഗ്നി: സർവ്വകർമ്മാണി ഗീത ഭസ്മസാത്കുരുതേ

കർമ്മങ്ങളുടെ പ്രതിചലനങ്ങൾ അവനെ ബാധിച്ചു എന്നു വരാം. എന്നാൽ അവ ഒരിക്കലും അവൻെറ ആത്മപ്രശാന്തിയിൽ ഒരു ചലനവും ഉണ്ടാക്കുകയില്ല. (1) യാന്ത്രികമായി അവൻെറ ദേഹം ആ പ്രത്യാഘാതങ്ങളെ സ്വീകരിച്ചു കൊള്ളും. ശ്രീരാമകൃഷ്ണപരമഹംസൻെറ സ്ഥൂലദേഹത്തിന് ഒരു കഠിനരോഗം അനുഭവിക്കേണ്ടിവന്നു. എന്നാൽ ആ പരമജ്ഞാനി ഒരു മന്ദഹാസത്തോടുകൂടിയായിരുന്നു അതിനെ വീക്ഷിച്ചിരുന്നത്".

നിസ്സംഗകർമ്മം, ഈശ്വരാർപ്പണകർമ്മം യജ്ഞാർത്ഥകർമ്മം—ഇവയുടെയെല്ലാം രഹസ്യം ഇതുതന്നെയാണ്.

## അദ്ധ്യായം 6

# സമഷ്ടികർമ്മം - ഈശ്വരസങ്കല്പം



### വ്യഷ്ടികർമ്മം സമഷ്ടികർമ്മത്തിനു വിധേയമാണ്.

അഞ്ചാം അദ്ധ്യായത്തിൽ കർമ്മത്തിൻെറ മൂന്നു പ്രധാന ഘടകങ്ങളെപ്പററി പ്രസ്താവിച്ചു. അവയിൽ മൂന്നാമത്തേതായ, 'ലോകത്തിൻെറ സമഷ്ടികർമ്മ'ത്തെപ്പററിയാണ് ഇനി പറയുവാൻ പോകുന്നത്.

പുരുഷപ്രയത്നത്തിൻെറ മഹിമയെ വർണ്ണിച്ചതിൽ, മനുഷ്യനിൽ നിഗൂഢമായിരിക്കുന്ന ഐശ്വരശക്തിക്ക് അസാദ്ധ്യമായി ഒന്നുംതന്നെ ഇല്ലെന്നും, അവൻെറ ആത്മവികാസമാർഗ്ഗം അററംകാണാത്തവിധം തുറന്നുകിടക്കുന്നു എന്നും പറഞ്ഞു. അതിൽനിന്നു, കർമ്മവിഷയത്തിൽ അവൻെറ സ്വാതന്ത്ര്യം തീരെ ഉച്ഛൃംഖലമാണെന്നും, അത് ഒരു നിയ

(1) 'ശത്രുമിത്രങ്ങൾ, മാനാപമാനങ്ങൾ, സുഖദുഃഖങ്ങൾ, ശീതോഷ്ണങ്ങൾ ഇവയിലെല്ലാം സമഭാവത്തോടുകൂടി ആ സക്തിയെ ത്യജിച്ചു ............ ഇരിക്കുന്ന മുനി എനിക്ക് പ്രിയപ്പെട്ടവനാകുന്നു.' ഗീത 12-18, 19

മത്തിനും വിധേയമല്ലെന്നും ധരിക്കരുത്. ഒരു ജീവാത്മാവെന്നനിലയിൽ മനുഷ്യന് ഒരു പരിണാമപദ്ധതിയും ഒരു പ്രാപ്യസ്ഥാനവും ഈശ്വരസങ്കല്പത്തിലുണ്ട്. ആ മഹാസങ്കല്പത്തിന്റെ ചക്രവാളത്തിനുള്ളിൽ ആത്മവികാസം സാധിക്കുവാൻ ധാരാളം സ്വാതന്ത്ര്യവുമുണ്ട്. ആ സ്വാതന്ത്ര്യമാണ് അവന്റെ പൌരുഷം. എന്നാൽ ആ പൌരുഷത്തിന്റെ സീമ അത്രത്തോളമേ ഉള്ളു. ആ പരിപാടിക്ക് വിപരീതമായി മനുഷ്യൻ ഈശ്വരദത്തമായ തന്റെ വ്യക്തിസ്വാതന്ത്ര്യം ഉപയോഗിക്കുകയാണെങ്കിൽ അവന് നാശം സംഭവിക്കും. നേരെ മറിച്ച് അവൻ ഈശ്വരന്റെ ആസൂത്രണം മനസ്സിലാക്കി അതിനെ അനുസരിച്ചു പ്രവർത്തിക്കുകയാണെങ്കിൽ, അവന്റെ സ്വാതന്ത്ര്യവും ഈശ്വരസങ്കല്പവും അന്യോന്യവിരുദ്ധമാകാതെ തന്നെ അവനു അപാരമായ അഭിവൃദ്ധി പ്രാപിക്കാം. ഈ വിഷയം ഒന്നുകൂടി വ്യക്തമാക്കാം.

പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾ അത്ഭുതകരവും അപ്രതിഷേധ്യവും അപാരവും ആയ ഈശ്വരസങ്കല്പത്തെ അനുസരിച്ചു നടക്കുന്നു എന്നു മൂന്നാം അധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. കല്പങ്ങൾ, മന്വന്തരങ്ങൾ, യുഗങ്ങൾ ഇങ്ങിനെ ചില കാലവിഭാഗങ്ങളുണ്ടെന്നും, ഓരോ വിഭാഗത്തിലും ഇന്നിന്ന കാര്യങ്ങൾ ഇന്നിന്ന വിധം നടക്കുമെന്നും, ഇന്നിന്നതരം ജീവികളുണ്ടാകുമെന്നും മററും പുരാണങ്ങൾ വിസ്തരിച്ചു പറയുന്നുണ്ട്. ഭാവികല്പങ്ങളേയും യുഗങ്ങളേയും അവയിൽ നടക്കുവാൻപോകുന്ന സംഭവങ്ങളേയുംകൂടി, ചില പുരാണങ്ങൾ വളരെ കൃത്യമായി വർണ്ണിച്ചിട്ടുണ്ട്. അതുകൊണ്ടെല്ലാം നാം ധരിക്കേണ്ടതു്, ഭാവിസംഭവങ്ങൾ വർത്തമാനസംഭവങ്ങളുടെ വെറും പരിണാമം മാത്രമല്ല, അവ ഖണ്ഡിതമായ ചില നിശ്ചിതസങ്കല്പങ്ങളുടെ ആവിഷ്കരണമാണ് എന്നത്രെ. ഈ വാസ്തവം ഒരു ഭാഗത്തു് നില്ക്കുന്നു. മറെറാരുഭാഗത്തു്, മനുഷ്യാത്മാവു് യഥാർത്ഥത്തിൽ ഈശ്വരൻതന്നെയാണെന്നും, അവന്റെ മായാബന്ധങ്ങൾ എത്ര

ത്തോളം മുറിക്കുവാൻ സാധിക്കുന്നുവോ അത്രത്തോളം അവന്റെ സ്വാതന്ത്ര്യത്തിന്ന് വികാസം കിട്ടുന്നതാണെന്നും, അതുകൊണ്ടു് അളവില്ലാത്തതായ അവന്റെ ആത്മശക്തിക്ക് മുമ്പിൽ ഏതൊരു പ്രപഞ്ചപരിണാമനിബന്ധനയും തടഞ്ഞുനില്ക്കുകയില്ലെന്നും ഉള്ള തത്വവും നാം കാണുന്നു. ഇവ രണ്ടുംകൂടി സമഞ്ജസമായി എങ്ങിനെ നിലനില്ക്കുന്നു. ഒരു ഉദാഹരണംകൊണ്ടു് ഇതു വ്യക്തമാക്കുവാൻ ശ്രമിക്കാം. ഉന്നതമായ പർവ്വതശിഖരത്തിൽനിന്നു അതിശീഘ്രത്തിൽ ഒഴുകിവരുന്ന ഒരു നദി, തടസ്ഥങ്ങളെ തട്ടിമറിച്ചു പ്രാപ്യസ്ഥാനത്തേക്കു വിരാമവും വിശ്രമവും കൂടാതെ ഉൗക്കോടെ ഓടിക്കൊണ്ടിരിക്കുന്നു. എന്നാൽ അതേസമയത്തു് ആ നദിയിൽ വഞ്ചിക്കാർ, ഒഴുക്കിന്റെയും കാററിന്റെയും തഞ്ചവും തരവും അറിഞ്ഞു്, പായകൊട്ടത്തും തണ്ടുവെച്ചും ചെറുതോണികൾ ഇഷ്ടംപോലെ ഏതുവഴിക്കും ഓടിക്കുന്നു. ഇതിൽനിന്നു എന്തു മനസ്സിലാക്കാം. സമുദ്രത്തിലെത്തിച്ചേരുവാൻ കുതിച്ചുകൊണ്ടിരിക്കുന്ന പ്രവാഹത്തിൽ പെട്ടുകിടക്കുന്ന ഏതൊരുവസ്തുവും ആ പ്രവാഹത്തിന്റെ ശക്തിക്കധീനമാണു്. അതുകൊണ്ടു് അതിനെ നിരസിച്ചു പ്രവർത്തിക്കുവാൻ ആ വസ്തുവിന്ന് സാധിക്കയില്ല. എന്നാൽ ആ പ്രവാഹത്തിന്റെ ഉൗക്കും പോക്കും അറിഞ്ഞു പ്രവർത്തിക്കുന്നവന്ന് ആ പ്രവർത്തിയുടെ ഫലം നിശ്ചയമായും കിട്ടും.

ഈ പറഞ്ഞതിൽനിന്നെല്ലാം വന്നുകൂടുന്ന തത്വം ഇപ്രകാരം സംഗ്രഹിക്കാം:-

ഒരു വ്യക്തിക്ക് സ്വന്തമായി ഒരാത്മവികാസപദ്ധതിയുണ്ടു്. കർമ്മനിയമം അതിൽ ഒരു പ്രധാന ഘടകമാണു്. വ്യക്തിക്കെന്നപോലെ ലോകത്തിനു സമഷ്ടിയായിട്ടും ഒരു ആത്മവികാസപരിപാടിയുണ്ടു്. വ്യക്തിയുടെ ആത്മവികാസം ആ സമഷ്ടിവികാസത്തിനെ വിഗണിച്ചുകൂടാ. എന്നാൽ അതിന്റെ (സമഷ്ടിവികാസത്തിന്റെ) പരിധിക്കുള്ളിൽ മനുഷ്യന്ന് തന്റെ സ്വപ്രയത്നംകൊണ്ടു് അപാരമായ ഔന്നത്യം പ്രാപിക്കുവാൻ വഴിയുണ്ടു്. രണ്ടും തമ്മിൽ ഏ

റവുമുട്ടാതെ പോകാനുള്ള മാർഗ്ഗങ്ങൾ ഉണ്ട്. അവസാനം അതു രണ്ടും ഒന്നാകയും ചെയ്യും. കർമ്മനിയമത്തിനു അധിദേവനായ ഈശ്വരനും താനും ഒന്നെന്ന് വരുമ്പോൾ മനുഷ്യൻ വ്യക്തിപരമായ കർമ്മനിയമത്തിന്നതീതനാകും. സമഷ്ടിനിയമത്തിന്റെ ഉള്ളുകള്ളികൾ മനസ്സിലാക്കി അതിനോടു യോജിച്ച് തന്റെ കർമ്മത്തെ നിയന്ത്രിച്ച് ആത്മവികാസം സാധിച്ചവരാണ് ഋഷികൾ. അവർ "വാസുദേവ: സർവ്വമിതി" (എല്ലാം വാസുദേവൻ തന്നെ) എന്നു കാണുന്നു. അതിൽ അവർ ആനന്ദവും പൂർണ്ണസ്വാതന്ത്ര്യവും അനുഭവിക്കുന്നു. ഈശ്വരകൈങ്കര്യം നടത്തുക എന്നല്ലാതെ മറെറാരു ജീവിതലക്ഷ്യവും അവക്കില്ല. എന്നാൽ ബുദ്ധിയും സിദ്ധിയും ഉണ്ടായിട്ടും ലോകത്തിന്റെ പരമലക്ഷ്യത്തെ അവഗണിച്ചു അഹന്തകൊണ്ടു് അതിനെതിരായി പ്രവർത്തിക്കുന്നവർ, എത്രതന്നെ വിക്രമശാലികളായാലും, ഒടുവിൽ അപ്രതിഷേധ്യമായ ആ സമഷ്ടിശക്തിയാൽ നിഹനിക്കപ്പെടും. രാവണൻ, കംസൻ മുതലായവർ ഇതിന്നുദാഹരണങ്ങളാണ്.

## അധ്യായം 7.

# കർമ്മവും സ്വർഗ്ഗനരകങ്ങളും

ഇഹലോകത്തിലെ പുണ്യപാപങ്ങളുടെ ഫലമായി മനുഷ്യൻ മരണാനന്തരം സ്വർഗ്ഗനരകങ്ങൾ അനുഭവിക്കുമെന്നു പ്രായേണ എല്ലാമതങ്ങളും പറയുന്നുണ്ടു്. സ്വർഗ്ഗനരകങ്ങളിലെ അനുഭവങ്ങൾക്കുശേഷം, പിന്നീടുള്ള ജന്മങ്ങളിലും കർമ്മഫലങ്ങൾ അനുഭവിക്കേണ്ടിവരുന്നു എന്നു പറയുന്നതു് എന്തുകൊണ്ടാണ് എന്നൊരു ചോദ്യത്തിന്നവകാശമുണ്ടു്.

മരണാനന്തരദശയിൽ വാസ്തവത്തിൽ കർമ്മഫലപ്രാപ്തിയില്ല. സ്ഥൂലദേഹത്തോടുകൂടി ഇരിക്കുന്ന കാലത്തു ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലം ദേഹമെടുത്തിട്ടുതന്നെ അനുഭവിക്ക

ണമെന്നാണ് കർമ്മനിയമം. ജീവിതകാലത്തു ചെയ്തിട്ടുള്ള കർമ്മങ്ങളുടെ സൂക്ഷ്മങ്ങളായ മുദ്രകൾ ദേഹം നശിച്ചാലും ബാക്കി നില്ക്കുന്നു. സൽക്കർമ്മത്തിൻെറ ചിത്രങ്ങൾ സുഖകരങ്ങളും ദുഷ്കർമ്മത്തിൻെറ ചിത്രങ്ങൾ ദുഃഖദങ്ങളുമാണ്. അങ്ങിനെയുള്ള സൂക്ഷ്മലോകചിത്രങ്ങളുടെ മദ്ധ്യത്തിലാണ് മനുഷ്യൻ മരണാനന്തരം വർത്തിക്കുന്നത്. നമ്മുടെ ചില പ്രതിദിനാനുഭവങ്ങളിൽ നിന്ന് ഈ തത്ത്വം മനസ്സിലാക്കാം. ഉണർന്നിരിക്കുമ്പോഴത്തെ പ്രവൃത്തികളും വിചാരങ്ങളും അനുസരിച്ചു നമുക്ക് സ്വപ്നങ്ങൾ ഉണ്ടാകുന്നു. ദുഷ്പ്രവൃത്തികളുടേയും ദുർവ്വിചാരങ്ങളുടേയും ഫലമായി ദുസ്വപ്നങ്ങൾ ഉണ്ടാകാറുണ്ട്. ആ സ്വപ്നാവസ്ഥയിൽ നമുക്ക് ഭയവും ദുഃഖവും അനുഭവപ്പെടാറുമുണ്ട്. അതുപോലെതന്നെ, സദ്വിചാരങ്ങളുടേയും സൽകർമ്മങ്ങളുടേയും ഫലമായി സുഖസ്വപ്നങ്ങളും ഉണ്ടാകുന്നു. ഇങ്ങനെ സ്വപ്നത്തിൽ സുഖദുഃഖാനുഭവങ്ങൾ ഉണ്ടായതുകൊണ്ട്, ഉണർന്നിരിക്കുമ്പോൾ ചെയ്ത കർമ്മങ്ങളുടെ ഫലം അങ്ങിനെ അനുഭവിച്ചു തീർന്ന എന്നുവരുന്നതല്ല. മരണാനന്തരകാലത്തെ അനുഭവങ്ങളും ഈ തരത്തിലാണ്. ഈ സംഗതി ഒന്നുകൂടി വിവരിക്കാം. വിഷാംശങ്ങളുള്ള ആഹാരം കഴിച്ചാൽ അതു ദഹിക്കുന്നസമയത്ത് പല അസ്വാസ്ഥ്യങ്ങളും ഉണ്ടാകും. വാസ്തവത്തിൽ ദേഹത്തിനുണ്ടാകുന്ന വിഷദോഷം ഈ അസ്വാസ്ഥ്യംകൊണ്ട് തീരുന്നില്ല. അതു ദഹിച്ചു ദേഹത്തിൽ ചേർന്ന ശരീരത്തിലുള്ള ധാതുക്കളെ ദുഷിപ്പിക്കലാണ് ആ വിഷഭോജനത്തിൻെറ ശരിയായ ഫലം. അതുപോലെ നമ്മുടെ ജീവിതകാലത്തിലെ കർമ്മങ്ങൾ, വികാരങ്ങൾ, വിചാരങ്ങൾ ഇവ സൂക്ഷ്മശരീരങ്ങളിൽ വാസനകളായും ശീലങ്ങളായും ലയിച്ചുചേരുന്ന അവസ്ഥയാണ് സ്വർഗ്ഗനരകങ്ങൾ.

മരണാനന്തരം വാസ്തവത്തിൽ സംഭവിക്കുന്നതെന്താണെന്നു ചുരുക്കത്തിൽ വിവരിക്കാം. കർമ്മം എന്നു പറയപ്പെടുന്നത്, ആശകൾ, ആലോചനകൾ, ആചരണങ്ങൾ എന്നീ മൂന്നു ചരടുകൾ ചേർന്ന ഒരു പാശമാണെന്നു പറയാം.

ഇവയിൽ ആശകൾ കാമശരീരത്തിന്റെ കർമ്മങ്ങളും, ആലോചനകൾ മനോമയശരീരത്തിന്റെ കർമ്മങ്ങളും, ആചാരങ്ങൾ സ്ഥൂലശരീരകർമ്മങ്ങളും ആകുന്നു. ഈ മൂന്നു ശരീരങ്ങളുമാണ് മനുഷ്യന് കർമ്മത്തിനുള്ള ഉപകരണങ്ങൾ. ഇവയിൽ കാമശരീരവും മാനസശരീരവും സൂക്ഷ്മധാതുക്കളാൽ നിർമ്മിതങ്ങളാണ്. അവ നമ്മുടെ സ്ഥൂലശരീരത്തിൽ, എള്ളിൽ എണ്ണ എന്നപോലെ, സൂക്ഷ്മമായി വ്യാപിച്ചു സ്ഥിതി ചെയ്യുന്നു. ഈ മൂന്നു ശരീരങ്ങൾക്കും അനുയോജ്യങ്ങളായ ലോകങ്ങളും ഉണ്ട്. സ്ഥൂലശരീരത്തിന്റെ പ്രവൃത്തികൾ സ്ഥൂലലോകത്തിലെന്നപോലെ കാമശരീരത്തിന്റെ ചേഷ്ടകൾ കാമലോകത്തിലും (ഭുവർല്ലോകത്തിലും) മാനസശരീരത്തിന്റെ പ്രവൃത്തികൾ മാനസലോകത്തിലും (സ്വർല്ലോകത്തിലും) നടക്കുന്നു.

ആത്മാവ് സ്ഥൂലശരീരം ഉപേക്ഷിക്കുന്നതിനെയാണ് നാം മരണം എന്നു പറയുന്നത്. മനുഷ്യന്റെ രാഗദ്വേഷാദി വികാരങ്ങൾ കാമശരീരത്തിന്റെ ചേഷ്ടകളാകയാൽ, സ്ഥൂലദേഹം നശിച്ചാലും ആ വികാരങ്ങൾക്ക് യാതൊരു കുറവും വരുന്നില്ല. * എന്നുമാത്രമല്ല അവയുടെ ഉഗ്രത ഒന്നുകൂടി വർദ്ധിക്കുകയാണ് ചെയ്യുന്നത്. ജീവിച്ചിരിക്കുമ്പോൾ ഈ വികാരങ്ങൾ പ്രകാശിക്കുവാൻ നമ്മുടെ ദേഹത്തിലെ ജഡാണുക്കളെ ചലിപ്പിച്ചിട്ടുവേണം. ഈ ജഡം നശിക്കുമ്പോഴാകട്ടെ കാമക്രോധാദി വികാരങ്ങൾ, സ്ഥൂലശരീരത്തിന്റെ തടവില്ലാതെ, കാമശരീരത്തിൽ അത്യുഗ്രമായും അനിയന്ത്രിതമായും ഭവിക്കുന്നു. ഇഹലോകത്തിൽതന്നെ ഈ വികാരങ്ങളെ അടക്കുവാൻ എത്ര വിഷമമുണ്ടെന്ന് എല്ലാവർക്കും അറിയാം. നിയമങ്ങളേയും സമുദായമര്യാദയെയും ഭയപ്പെട്ടിട്ടാണ് പലരും ഇന്ന് സദ്വൃത്തന്മാരായി ജീവിക്കുന്നത്. അതുകൊണ്ട് വികാരങ്ങളെ നിയന്ത്രിക്കുന്നതിനുള്ള ശരീരവും

* ഇൗ മെയ്ക്കിടക്കെ സ്വപ്നത്തിൽച്ചേതനം ചുററിട്ടും വിധം
പരലോകത്തിന്ദ്രിയാഢ്യമതുനേടും ദേഹവം

മഹാഭാരതം 204—1

നിയമങ്ങളും ഇല്ലാതാകുമ്പോൾ അവയുടെ തീവ്രത എത്ര വർദ്ധിക്കുമെന്ന് പറയേണ്ടതില്ല.

സാധാരണ മനുഷ്യൻെറ ആഗ്രഹങ്ങളെ അധികവും സ്ഥൂലശരീരംവഴിയായി മാത്രമെ തൃപ്തിപ്പെടുത്തുവാൻ സാധിക്കയുള്ളൂ. അതുകൊണ്ട് സ്ഥൂലദേഹം നശിക്കുമ്പോൾ ആശകളുടെ സംതൃപ്തിക്ക് വഴിയില്ലാതാകുന്നു. അതിനാൽ അത്യുഗ്രങ്ങളായിത്തീർന്നിട്ടുള്ള കാമാദിവികാരങ്ങൾ അവനെ ചുട്ടെരിക്കുന്നു. ദുരാശകൾക്ക് തൃപ്തിയടയാൻ തരംകിട്ടാത്ത മനുഷ്യൻെറ ദുരവസ്ഥ, ഈ ലോകത്തിൽതന്നെ എത്ര കഠിനമാണെന്ന്, മദ്യപാനികളുടേയും മററും അനുഭവത്തിൽനിന്നു നമുക്കറിയാം. മരണാനന്തരം അങ്ങിനെയുള്ളവരുടെ സ്ഥിതി ഇതിൽ എത്രയോ അധികം ദുസ്സഹമാണ്. മരണശേഷം മനുഷ്യൻ അനുഭവിക്കുന്ന നരകം ഇതല്ലാതെ മറെറാന്നുമല്ല. മദ്യപാനിയുടെ വായിൽ ഓട്ടുരുക്കി ഒഴിക്കുമെന്നും, വ്യഭിചാരിയെക്കൊണ്ട് ചുട്ടുപഴുപ്പിച്ച ഇരുമ്പുവിഗ്രഹം ആലിംഗനം ചെയ്യിക്കുമെന്നും മററുമുള്ള നരകവിശേഷങ്ങൾ, ആഗ്രഹങ്ങൾ സാധിക്കാൻ നിവൃത്തിയില്ലാത്തപ്പോഴത്തെ കഠിനമായ പൊരിച്ചലിനെ അലങ്കാരഭാഷയിൽ വർണ്ണിച്ചിട്ടുള്ളതു മാത്രമാണ്. ഓരോരുത്തൻേറയും നരകം അവനവൻെറ ദുരാശകളുടെ തീവ്രങ്ങളായ പ്രതിരൂപങ്ങളത്രെ. അല്ലാതെ ഒരു യമകിങ്കരനും അനുഭവിപ്പിക്കുന്ന ശിക്ഷയല്ല. ഭുവർല്ലോകത്തിൽ ഈ രാഗദ്വേഷാഗ്നികൾ, വിറകില്ലാതെ കെട്ടാറിപ്പോകുന്ന അഗ്നിപോലെ, ക്രമേണ അടങ്ങുകയും, അവയുടെ ശക്തി, തീപ്പെട്ടിക്കോലിലെ തീപോലെ, വാസനാരൂപത്തിൽ കാമദേഹബീജാണുവിൽ സംഗ്രഹിക്കപ്പെട്ട് കിടക്കുകയും, അനന്തരജന്മങ്ങളിൽ അവസരം കിട്ടുമ്പോൾ കത്തിജ്വലിക്കുകയും ചെയ്യും.

മറെറാരു സംഗതികൂടി ഇവിടെ വിശദമാക്കേണ്ടതുണ്ട്. ജീവിച്ചിരിക്കുമ്പോൾ വികാരസംസ്കാരത്തിനായി പ്രയത്നം ചെയ്യാത്തവർക്ക് കാമലോകത്തിലെ യഥാർത്ഥസ്ഥിതി അറിയുന്നതിനും അവിടെയുള്ള ജീവികളായിട്ട് സമ്പർക്കത്തിനും

സാധിക്കുകയില്ല. എന്തുകൊണ്ടെന്നാൽ കാമശരീരത്തിലെ നീചാംശങ്ങളെ ചലിപ്പിക്കുവാൻ മാത്രമെ അവർ ജീവിച്ചിരിക്കുമ്പോൾ ശീലിച്ചിട്ടുള്ളു. അതുകൊണ്ട് അവരുടെ ആ ശീലം അനുസരിച്ച് കാമലോകത്തിൽ അവർതന്നെ ഉണ്ടാക്കിത്തീർത്തിട്ടുള്ളതായ ബീഭത്സങ്ങളായ വികാരരൂപങ്ങളാണ് അവരുടെ ചുററും വന്നുകൂടുന്നതു്. അങ്ങിനെയുള്ള രൂപങ്ങളുടെ ഉള്ളിൽ പെട്ടിരിക്കുന്ന നരകവാസികൾക്ക്, അവയ്ക്കു പുറത്തുള്ളതായ യാതൊന്നും കാണുവാനൊ അനുഭവിക്കുവാനൊ സാധിക്കുന്നില്ല. വാസ്തവത്തിൽ കാമലോകം (ഭുവർല്ലോകം) ഈ ലോകത്തെപ്പോലെതന്നെ പലവിധ മനോഹര കാഴ്ചകളും പലതരം ജീവികളും ഉള്ള ഒരു തലമാണ്. ഈ ലോകത്തിലെന്നപോലെ സ്വതന്ത്രമായി ജീവിക്കുവാനും പ്രവർത്തിക്കുവാനും സാധിക്കുന്നവർക്ക് ആ ലോകം ഒരിക്കലും നരകലോകമല്ല. ഇവിടത്തെപ്പോലെതന്നെ അവിടേയും പലതും കാണുവാനും മനസ്സിലാക്കുവാനും ഉണ്ട്. അവിടത്തെ നിവാസികളായ ദേവഗണങ്ങളുടെയും പരേതന്മാരായ വിശിഷ്ടന്മാരുടെയും സമ്പർക്കം സമ്പാദിക്കുവാൻ അവിടെ തരം കിട്ടും. അങ്ങിനെ ഒരു ഭാഗ്യം ഉണ്ടാകേണമെങ്കിൽ അതിനുള്ള വഴി, ഭഗവാൻ ഗീതയിൽ ഉപദേശിച്ചിട്ടുള്ളതു് ഒന്നുമാത്രമാണ്. ഭഗവാൻെറ വാക്യം ഇപ്രകാരമാണ്.

ശക്നോതീഹൈവ യ: സോഢും
പ്രാക്ശരീരവിമോക്ഷണാൽ
കാമക്രോധോത്ഭവം വേഗം
സയുക്ത: സ സുഖീ നര:

(ദേഹം നശിക്കുന്നതിനു മുമ്പായി, ഈ ദേഹത്തിൽ വർത്തിച്ചുകൊണ്ടുതന്നെ, കാമക്രോധാദികളെ അടക്കുവാൻ ശക്തനായ മനുഷ്യൻ സമത്വത്തെ പ്രാപിക്കുന്നു. അവൻ സുഖിയാകുന്നു).

സ്വയം സൃഷ്ടങ്ങളായ ദുരിതാവരണങ്ങളാൽ ബന്ധിക്കപ്പെട്ടുകിടക്കുന്ന ഒരുവൻെറ വിമോചനത്തിന്, അവൻെറ

ബന്ധുക്കൾ നടത്തുന്ന പ്രേതകർമ്മങ്ങളും പ്രാർത്ഥനകളും, അവരുടെ സദ്വിചാരങ്ങളും സഹായിക്കുന്നു. *

ഇതുപോലെതന്നെ സ്വയം നിർമ്മിതമാണ് സ്വർഗ്ഗവും. ഐഹികദശയിൽ മനുഷ്യൻ ശീലിച്ച സദ്വിചാരങ്ങളും, പ്രേമം, ഭക്തി, ദയ മുതലായ സദ്വേഗങ്ങളും, തത്ത്വചിന്ത, കലാപരിശീലനം ഇത്യാദിവ്യാപാരങ്ങളും, സ്വർഗ്ഗലോകത്തിൽ നിരർഗ്ഗളമായി അവന്റെ മാനസശരീരത്തിൽ പ്രവർത്തിക്കുന്നു. അവ സമൂർത്തങ്ങളായി അവനു തോന്നുകയും ചെയ്യും. അവനവന്റെ വിശ്വാസങ്ങൾക്കും വിചാരങ്ങൾക്കും അനുരൂപങ്ങളായി സ്വയം സൃഷ്ടങ്ങളായ പരിസരങ്ങൾ മാത്രമാണ് ഓരോരുത്തന്റെ സ്വർഗ്ഗലോകം. സന്തോഷപ്രദങ്ങളായ ആ പരിസരങ്ങളിൽ വളരെ കാലം അവൻ ആനന്ദം അനുഭവിക്കുകയും, അതുനിമിത്തം അവന്റെ ഉൽകൃഷ്ടശീലങ്ങൾക്ക് ശക്തികൂടുകയും, അവ അങ്ങിനെ അവന്റെ സ്വഭാവങ്ങളായി അവനിൽ നിരൂഢങ്ങളാകയും ചെയ്യും. അവ പിന്നീടുള്ള ജന്മങ്ങളിൽ ഉൽകൃഷ്ടവാസനകളായും സൽക്കർമ്മങ്ങൾക്കുള്ള പ്രേരണകളായും പ്രകാശിക്കും.

ഭുവർല്ലോകത്തിലും സ്വർല്ലോകത്തിലും മനുഷ്യൻ അനുഭവിക്കുന്ന കർമ്മത്തിന്റെ ഫലം ഇന്നതരത്തിലാണെന്നും, അതും ഭൂലോകത്തിൽ അനുഭവിക്കുന്ന കർമ്മഫലങ്ങളും തമ്മിൽ എന്ത് ബന്ധമാണുള്ളതെന്നും മേൽപറഞ്ഞ വിവരണങ്ങളിൽനിന്ന് മനസ്സിലാക്കാം. ഭൂലോകരംഗത്തിൽ പല വേഷങ്ങളുമെടുത്ത് ജീവിതനാടകം അഭിനയിക്കേണ്ട മനുഷ്യന്, അതിനു കെട്ടി ഒരുങ്ങുന്നതിനുള്ള ഒരു അണിയറയാണ് പരലോകം.

(*) ഈ വിഷയത്തെപ്പററി പൂർണ്ണവിവരം "മരണാനന്തരം എന്ത്?" എന്ന ഗ്രന്ഥത്തിലുണ്ട്.

# അധ്യായം 8.

## കമ്മഫലവും സ്ഥൂലദേഹവും



പൂർവ്വജന്മങ്ങളിലെ കമ്മങ്ങൾ സഞ്ചിതമായി ജീവാത്മാവോട് ചേൻ്റ നില്ക്കുന്നു; ഓരോ ജന്മത്തിലും അവയിൽനിന്ന അനുഭവയോഗ്യങ്ങളായ ഏതാനും കമ്മങ്ങൾ സുഖദുഃഖങ്ങളായും വാസനകളായും പ്രത്യക്ഷപ്പെടുന്നു. ഇതു് കമ്മനിയമത്തിലെ ഒരു സാമാന്യ തത്ത്വമാണ്. എന്നാൽ ഈ കമ്മബീജങ്ങൾ എവിടെ, എങ്ങിനെ സംഭരിക്കപ്പെടുന്നു എന്നും, അവ യഥാകാലം എങ്ങിനെ പ്രകാശിക്കുന്നു എന്നും ഹിന്ദുമതഗ്രന്ഥങ്ങളിൽ സൂചനാരൂപത്തിൽ മാത്രമേ പ്രതിപാദിക്കപ്പെട്ടിട്ടുള്ളൂ. **കമ്മാനുഭവങ്ങളെ നമ്മുടെ ഉദ്ഗതിക്കു ഉപകരണങ്ങളാക്കിത്തീക്കേണമെങ്കിൽ കമ്മനിയമത്തിൻെറ ഈ വശംകൂടി സാമാന്യം വ്യക്തമായി അറിഞ്ഞിരിക്കേണ്ടതാണ്.**

ഓരോ പൂർവ്വകമ്മത്തിൻേറയും മായാത്തതായ ഒരു മുദ്ര എവിടെയോ പതിഞ്ഞുകിടക്കുന്നുണ്ടെന്നും അതിൽ സംഭൃതമായിരിക്കുന്ന ശക്തി, യഥാവസരം പ്രകടമാകുന്നു എന്നും ആണല്ലൊ മേൽപറഞ്ഞതിൻെറ സാരം. എന്നാൽ ഈ മുദ്രകൾ എവിടെ സഞ്ചയിക്കപ്പെടുന്നു? അവ പിന്നീട് എങ്ങിനെ പ്രകാശിക്കുന്നു? ആ വിഷയം ചിന്തിക്കുന്നതിന്നു മുമ്പ്, ഈ ജന്മത്തിൽ നമുക്കുണ്ടാകുന്ന അനുഭവങ്ങൾ എവിടെ പതിഞ്ഞു കിടക്കുന്നു, അവ പിന്നീട് എങ്ങിനെ ഓമ്മവരുന്നു, അവ അനന്തരകമ്മങ്ങളെ എങ്ങിനെ ബാധിക്കുന്നു എന്ന് ആലോചിക്കാം. അനുഭവങ്ങൾ എന്നാൽ എന്താണ്?

പാശ്ചാത്യമനഃശ്ശാസ്ത്രപ്രകാരം ഈ ചോദ്യത്തിന്നു സമാധാനം താഴെ പറയും പ്രകാരമായിരിക്കും.

നമ്മുടെ എല്ലാ അനുഭവങ്ങളും, കണ്ടും കേട്ടും മണത്തും രുചിച്ചും തൊട്ടുമാണ് ഉണ്ടാകുന്നതു്. ജ്ഞാനേന്ദ്രിയങ്ങൾ

വഴിക്ക് മാത്രമാണെന്നർത്ഥം. ഒരു വസ്തുവിൽനിന്നു വെളിച്ചത്തിൻെറ രശ്മികൾ കണ്ണിൽവന്നു തട്ടുമ്പോൾ അവിടെ ചില സ്പന്ദനങ്ങൾ ഉണ്ടാകുന്നു; അവ സൂക്ഷ്മഞരമ്പുകൾ വഴിക്ക്, തലച്ചോറിലും കശേരുനാളത്തിലും (നട്ടെല്ല്) വ്യാപിച്ചുകിടക്കുന്ന നാഡീചക്രത്തിലെ ഒരു പ്രത്യേകകേന്ദ്രത്തിൽ എത്തുന്നു. അവിടെനിന്നു ഉടനെതന്നെ ഒരു പ്രതിസ്പന്ദനം, അതു് തുടങ്ങിയ സ്ഥാനമായ കണ്ണിലേക്ക് വരുന്നു. ഈ മറുകമ്പി കിട്ടിക്കഴിയുമ്പോളാണ് "കണ്ടു്" എന്നുള്ള ബോധം നമുക്കുണ്ടാവുന്നതു്. ഈ കമ്പിയും മറുകമ്പിയും അതിശീഘ്രത്തിൽ കഴിഞ്ഞുപോകുന്നതുകൊണ്ടു് അതിൻെറ വ്യാപാരം വിവരമായി നാം അറിയുന്നില്ല. ഈ കാണൽ പോലെതന്നെയാണ് കേൾവി, തൊട്ടറിവു്, മുതലായ മററു നാലുതരം അനുഭവങ്ങളും. ഇങ്ങനെ ഉണ്ടാകുന്ന അനുഭവങ്ങൾ സ്മൃതി (ഓർമ്മ) രൂപത്തിൽ ഏതോ പ്രജ്ഞാകേന്ദ്രങ്ങളിൽ ലയിച്ചു കിടക്കുന്നുണ്ടു് എന്നു നമുക്ക് അനുഭവസിദ്ധമാണ്. ഒരിയ്ക്കൽ അനുഭവിച്ചു തീരെ മറന്നുപോയിട്ടുള്ള ഒരു സംഗതി പിന്നീട് എന്തെങ്കിലും പ്രചോദനത്താൽ വ്യക്തമായി ഓർമ്മവരുന്നു. ശിശുപ്രായത്തിൽ അറിഞ്ഞിരുന്ന ഭാഷ പരിസരങ്ങളുടെ മാററംകൊണ്ടു് തീരെ മറന്നുപോയിട്ടുള്ളതായും, അതു പിന്നീടു് മാസ്മരവിദ്യകൊണ്ടു് മയക്കപ്പെട്ടപ്പോൾ, നല്ലവണ്ണം ഓർമ്മവന്നിട്ടുള്ളതായും ചില തെളിവുകൾ ഉണ്ടു്. അറിയലിനെ സംബന്ധിച്ചും ഓർമ്മയെ സംബന്ധിച്ചും ഇത്രത്തോളം ഭാഗം ഹൈന്ദവമനശ്ശാസ്ത്രവും സമ്മതിക്കും. എന്നാൽ പാശ്ചാത്യശാസ്ത്രത്തിൻെറ പ്രബോധനം ഈ വിഷയത്തിൽ അപൂർണ്ണമാണെന്നു പറയാതെ തരമില്ല.

മനശ്ശാസ്ത്രപ്രകാരം അറിയൽ അല്ലെങ്കിൽ പ്രജ്ഞ എന്നതിൽ പ്രധാനമായി രണ്ടു ഘടകങ്ങൾ ഉണ്ടു്. ഒന്നു്, ആത്മാവു് (അറിയുന്നവൻ); രണ്ടു്, അറിയുന്നതിനുള്ളതായ ഉപാധി. ഏതു ശക്തിക്കും പ്രവർത്തിക്കേണമെങ്കിൽ ആ പ്രവർത്തനരംഗത്തിന്നനുസരിച്ചുള്ള ഒരുപാധി കൂടാതെ കഴികയില്ല. ആത്മാവിന്റെ പ്രവൃത്തി നടക്കുന്നതു്, പ്രധാനമായി

ഭൂലോകം, കാമലോകം (ഭുവർല്ലോകം) മനോലോകം എന്നീ ലോകങ്ങളിലാണ്. അവയ്ക്ക് യോജിക്കുന്ന ഉപാധികളാണ് സ്ഥൂലശരീരം, കാമശരീരം, മനോമയശരീരം എന്നിവ. ആത്മാവിന് സ്ഥൂലലോകസംബന്ധമായ എല്ലാ അറിവുകളും ഉണ്ടാകുന്നതു് കണ്ണ്, മൂക്ക്, ത്വക്ക്, ചെവി, നാക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങൾ വഴിക്കാണ്. ആത്മാവിന് സ്ഥൂലലോകസംബന്ധം ഈ ഉപാധികൾ വഴിക്കാണെന്നർത്ഥം. അപ്പോൾ ഒരാൾ ഒന്നു കാണുന്നു എന്നു വെച്ചാൽ, അവൻെറ കണ്ണിൽ തട്ടിയ പ്രഭാകിരണങ്ങൾ അവിടെ ചില ചലനങ്ങൾ ഉണ്ടാക്കുകയും അതു് നാഡീവ്യൂഹത്തിലെ ഒരു പ്രജ്ഞാകേന്ദ്രത്തിൽ എത്തുകയും ചെയ്യു എന്നതുകൊണ്ടുമാത്രമായില്ല. ആ പ്രജ്ഞാകേന്ദ്രം ആത്മാവിൻെറ മനോമയശരീരമായി സംഘടിക്കപ്പെട്ടിട്ടുണ്ടു്; ഈ അഞ്ചുതരം (കാണുക, കേൾക്കുക മുതലായവ) അറിവുകളും, യഥാർത്ഥത്തിൽ അറിവുകളാകേണമെങ്കിൽ അവ മനോമയ ശരീരത്തിൽ എത്തണം. ആത്മാവിൻെറ അനുഭവസ്വീകരണ ആപ്പീസ് അവിടെയാണ്. സ്ഥൂലലോകത്തിലുണ്ടാകുന്ന സംഭവങ്ങൾ ജ്ഞാനേന്ദ്രിയങ്ങൾ വഴിക്ക് ആ മനോമയശരീരകേന്ദ്രങ്ങളിൽ എത്തുകയും ആത്മാവു് അവയെ സ്വീകരിച്ച് ഒരു പ്രതിസ്പന്ദനം ഉണ്ടാക്കുകയും അതു് അതതു് ജ്ഞാനേന്ദ്രിയങ്ങളിൽ എത്തുകയും ചെയ്യുമ്പോൾ മാത്രമേ "അറിഞ്ഞു" എന്നുള്ള പ്രതീതി മനുഷ്യന് ഉണ്ടാകുന്നുള്ളൂ. ആത്മാവിന് ജ്ഞാനസംഭരണത്തിനുള്ള ഉപകരണം മനോമയശരീരമാണ്. വേദാന്തികൾ ഇതിന് അന്തഃകരണമെന്നു പറയും. ജ്ഞാനേന്ദ്രിയങ്ങൾ അതിലേക്കുള്ള പ്രവേശനദ്വാരങ്ങൾ മാത്രമാണ്. ആത്മാവും അതിൻെറ ജ്ഞാനോപാധിയാകുന്ന മനസ്സും അന്യഥാ പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ ജ്ഞാനേന്ദ്രിയങ്ങൾ എത്ര നിപുണമായി പ്രവർത്തിച്ചാലും "അറിവു്" ഉണ്ടാകയില്ല. ഈ തത്ത്വം മറെറാരു വിധത്തിൽ കൂടി വിവരിക്കാം.

നാം കണ്ടും കേട്ടും, മണത്തും രുചിച്ചും, തൊട്ടും ബാഹ്യപ്രകൃതിയെ അറിയുന്നു; അതായതു് പ്രകൃതി ദേഹത്തിൽ

ഉണ്ടാകുന്ന സ്പന്ദനങ്ങൾ, ഈ അഞ്ചു തരത്തിൽ ദേഹം സ്വീകരിക്കുന്നു. ആ ചലനങ്ങൾക്കനുസരിച്ച് ജീവാത്മാവിൽ ചില ഭാവമാററങ്ങൾ ഉണ്ടാകുന്നു; അല്ലെങ്കിൽ ജീവാത്മാവിൽ പ്രജ്ഞാവിശേഷങ്ങൾ ഉണ്ടാകുന്നു. കണ്ടു, കേട്ടു, രുചിച്ചു ഇങ്ങിനെയുള്ള തോന്നൽ ജീവാത്മാവിലുണ്ടാകുന്ന ഓരോ പ്രജ്ഞാവിശേഷങ്ങളാണ്. അന്തഃകരണത്തിൽ ചിത്രീകരിക്കപ്പെടുന്ന ഈ അനുഭവങ്ങൾ ഒന്നൊഴിയാതെ അവിടെ (ആത്മാവിൻെറ പ്രജ്ഞാ ഉപാധിയായ അന്തഃക്കരണത്തിൽ) സഞ്ചയിക്കപ്പെട്ടു കിടക്കുന്നു. ഒരേതരം അനുഭവം വീണ്ടും വീണ്ടും ഉണ്ടാകുമ്പോൾ ആ പ്രജ്ഞ തെളിഞ്ഞു തെളിഞ്ഞു വരുന്നു. ഒരിക്കൽ ഉണ്ടായ അനുഭവം പിന്നീടുണ്ടാകുമ്പോൾ മുമ്പുണ്ടായ അനുഭവം രണ്ടാമത്തെ പ്രജ്ഞാമാററത്തെ എളുപ്പമാക്കിത്തീർക്കുന്നു. ഇതോടുകൂടി മറെറാരു തത്വം കൂടി മനസ്സിലാക്കേണ്ടതുണ്ട്. ആത്മാവിൽ ഉണ്ടാകുന്ന ഏതു ഭാവവിശേഷവും നമുക്ക്—ദേഹത്തോടുകൂടിയിരിക്കുന്ന നമുക്ക്—അനുഭവമായി വരേണമെങ്കിൽ ആ ഭാവവിശേഷത്തിനു-പ്രജ്ഞക്ക്-അനുരൂപമായ ചലനങ്ങൾ നമ്മുടെ ദേഹത്തിലുണ്ടാകണം. ഏതു പ്രജ്ഞക്കും പ്രകടമാകുവാൻ ഒരു സ്ഥൂലോപാധി വേണമെന്നർത്ഥം. ആത്മാവിന്റെ കണ്ടു എന്ന പ്രജ്ഞ നമ്മുടെ അനുഭവമാകേണമെങ്കിൽ നമ്മുടെ കണ്ണു പ്രവർത്തിക്കണം. കണ്ണിൽവന്നു തട്ടുന്ന വെളിച്ചം അവിടെ ചില ചലനങ്ങൾ ഉണ്ടാക്കി ആ വിവരം ആത്മാവിൽ ഒരു ഭാവഭേദം ഉളവാക്കി, ആത്മാവിൻെറ ആ പ്രജ്ഞാകേന്ദ്രത്തിൽനിന്നു 'കണ്ടു' എന്ന ഒരു മറുകമ്പി കണ്ണിൽ എത്തി-വാസ്തവത്തിൽ ഇതാണ് നമ്മുടെ കാണൽ എന്നു പറയുന്നത്. കണ്ണിനു യാതൊരു കേടും ഇല്ലെങ്കിലും ആത്മാവിൻെറ പ്രജ്ഞാകേന്ദ്രം-മനസ്സ്-ആ കാണലിനെ വകവെച്ചില്ലെങ്കിൽ കണ്ടാലും കാണുകയില്ല. * ഈ തരം ഒരു നേത്രരോഗമുണ്ട്. നേരെ

* ഉടൽക്കകത്തഞ്ചിനമൊത്തതൊന്നു കിടക്കകില്ലെല്ലതൊരന്തരാത്മാ
അവൻ ഗന്ധം രസമെന്നല്ല ശബ്ദം സ്പർശം രൂപം ഗുണമൊക്കെ ഗ്രഹിപ്പൂ
പഞ്ചാത്മകൻ പഞ്ചഗുണങ്ങൾ കാണ്മാൻ അറിവൻ ദേഹത്തെങ്ങുമുണ്ടന്ത
(രാത്മാ

മ. ഭാരതം-ശാന്തി 187

മറിച്ച് ആത്മാവിനുണ്ടാകുന്ന അനുഭവങ്ങൾക്കനുസരിച്ച് സ്പന്ദിക്കത്തക്ക സ്ഥൂലഅവയവങ്ങൾ ജാഗ്രമായി പ്രവർത്തിച്ചില്ലെങ്കിലും നാമൊന്നും അറിയുകയില്ല. മറ്റൊരു കാര്യം: ദേഹത്തിലെ അനുഭവത്തിന് എപ്പോഴും പുറമേ നിന്നുള്ള പ്രേരണ വേണമെന്നില്ല. ഉള്ളിൽനിന്നുള്ള സ്മരണയായാലും മതി. ആത്മാവിൽ നിക്ഷിപ്തമായി കിടക്കുന്ന ഒരനുഭവം ഒന്നു ഉണർന്നാൽ—അതാണ് സ്മരണ—അതിനനുസരിച്ച് സ്ഥൂലദേഹത്തിലെ ഇന്ദ്രിയങ്ങൾ ചലിച്ചു തുടങ്ങും. പലപ്പോഴും സ്വാദനുഭവിച്ച ഒരു ഭക്ഷ്യസാധനത്തെ ഓർത്താൽ വായിൽ വെള്ളംവരും.

ഒരു സംഗതികൂടി ഇവിടെ ധരിക്കേണ്ടതുണ്ട്. ഓരോ അനുഭവവും ആത്മാവിൽ നിക്ഷിപ്തമായിരിക്കുന്നതുപോലെ, ആ അനുഭവത്തിനുവേണ്ടി സ്പന്ദിച്ച സ്ഥൂലേന്ദ്രിയത്തിനും ആ സ്പന്ദനം ഒരു ശീലമായിത്തീരുന്നുണ്ട്. കാപ്പി കുടിച്ചു പരിചയിച്ച ആളുടെ ഉദരത്തിൽ, അതു കുടിക്കുവാനുള്ള സമയത്ത് ചില 'കാപ്പിസ്വീകരണ'സ്പന്ദനങ്ങൾ ഉണ്ടാകുന്നു. വസൂരി കുത്തിവെച്ച് വസൂരിരോഗത്തിന്റെ വിഷബീജങ്ങളോട് മല്ലിടുവാനുള്ള ഒരു ശീലം ദേഹത്തിലെ ജീവാണുക്കൾക്ക് ഉണ്ടാക്കിത്തീർക്കുന്നു. കുട്ടിക്കാലത്ത് ഒരു ശ്ലോകം ഉരുവിട്ടു പഠിച്ചു; ആ ഉരുവിടൽ തലച്ചോറിൽ അതു ചിത്രീകരിച്ചു. പിന്നീടതു മറന്നു. എന്നാലും മറ്റൊരാൾ അതു ചൊല്ലി കേൾക്കുമ്പോൾ പഴയ സ്പന്ദനശീലം തലച്ചോറിൽ ആ ശ്ലോകചിത്രത്തെ തെളിയിക്കുന്നു.

ഇതുവരെ പറഞ്ഞതിൽനിന്ന് അനുഭവങ്ങൾ എന്നു വെച്ചാൽ ബാഹ്യലോകത്തെ സംബന്ധിച്ച് ആത്മാവിലുണ്ടാകുന്ന പ്രതിരൂപങ്ങളാണ്, അല്ലെങ്കിൽ ബോധശകലങ്ങളാണ് എന്നു വന്നു. ഓരോ അനുഭവത്തിന്റെയും സ്ഫുടതയും രൂക്ഷതയും അനുസരിച്ച് അതു തെളിഞ്ഞോ മങ്ങിയോ ഇരിക്കും. ഒരനുഭവം സ്വയമായി പിന്നീടു ആവർത്തിക്കുന്നതാണ് സ്മരണ അല്ലെങ്കിൽ ഓർമ്മ. ബാഹ്യലോകത്തെ സംബന്ധിച്ചുള്ളതായ അനുഭവങ്ങൾ ആത്മാവിനു കിട്ടുന്നതു്

പഞ്ചേന്ദ്രിയങ്ങൾ വഴിക്കാണല്ലോ. അതായത് ഇന്ദ്രിയങ്ങളിൽ ഉണ്ടാകുന്ന സ്പന്ദനങ്ങൾ മൂലമായിത്തന്നെ. ആ സ്പന്ദനങ്ങൾ പലപ്പോഴും ആവർത്തിക്കുമ്പോൾ അതു് ഒരു സ്പന്ദന ശീലമായിത്തീരുന്നു. ഇങ്ങിനെ ഓരോ തരം പ്രജ്ഞയ്ക്കും അനുസരിച്ച് സ്പന്ദിക്കുവാൻ ശീലമുള്ള ഉപാധി ഓർമ്മവെയ്ക്കലിന് ആവശ്യമാണ്.

ഒരു ജന്മത്തിന്റെ ആദ്യം മുതൽ അവസാനംവരെ, ആത്മാവിൽ പല പ്രജ്ഞാവിശേഷങ്ങളും അവയ്ക്കനുസരിച്ച് ദേഹത്തിൽ ചലനവിശേഷങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. അവയാണ് നമ്മുടെ അനുഭവങ്ങൾ എന്നു പറയുന്നതു്. ഈ അനുഭവങ്ങളിൽ ചിലതു് ഓർമ്മവെയ്ക്കുക എന്നു വെച്ചാൽ ആ പ്രജ്ഞാവിശേഷം ആത്മാവിൽ ആവർത്തിക്കുകയും അതിനനുസരിച്ച സ്പന്ദനങ്ങൾ ദേഹത്തിൽ മുമ്പുണ്ടായപോലെ വീണ്ടും ഉണ്ടാകയുമാണ്. ഈ പദ്ധതി ഒരു ജന്മത്തെ സംബന്ധിച്ചേടത്തോളം നടന്നുവരുന്നു എന്നുള്ളതു് എല്ലാവർക്കും അറിയാം. എന്നാൽ നശിക്കാത്ത ആത്മാവിൽ ഈ ഒരു ജന്മത്തിലെ അനുഭവം മാത്രമല്ല സഞ്ചയിക്കപ്പെട്ടിരിക്കുന്നതു്. ജീവാത്മാവു എന്ന നില വന്നതുമുതൽ (അഹംപ്രജ്ഞ ഉണ്ടായതുമുതൽ)ഉണ്ടായിട്ടുള്ള സകല അനുഭവങ്ങളും ആത്മാവിൽ നിക്ഷിപ്തമായിരിക്കുന്നു. അതാണ് മനുഷ്യന്റെ സഞ്ചിത കർമ്മം. ആ കർമ്മകോടിയിൽനിന്ന് ഏതാനും ഭാഗം ഓരോ ജന്മത്തിലും പ്രാരബ്ധകർമ്മമായി അനുഭവിക്കുന്നു. എന്നാൽ ഇതിനു മുമ്പുപറഞ്ഞ നിയമം അനുസരിച്ച്, ആ പ്രാരബ്ധ കർമ്മത്തിന്, അതായതു് പ്രവർത്തിക്കുവാൻ തുടങ്ങിയിട്ടുള്ള പൂർവ്വകർമ്മങ്ങൾക്ക്, യോജിച്ച വിധം സ്പന്ദിക്കുവാൻ ശീലമുള്ള ഒരുപാധി വേണമല്ലൊ. ഓരോ ജന്മത്തിലും പുതിയതായി ഉണ്ടായിത്തീരുന്ന ദേഹത്തിന്ന് പഴയ കർമ്മവാസനകളെ പ്രകടമാക്കുവാനുള്ള സാമർത്ഥ്യം എങ്ങിനെ ഉണ്ടാകുന്നു? ഈ ചോദ്യത്തിനു സമാധാനം പറയാം.

ഓരോ ജന്മത്തിലെ സ്ഥൂലദേഹവും അതതു് ജന്മത്തോടുകൂടി നശിച്ചു പോകുന്നുണ്ടെങ്കിലും, ആ ദേഹത്തിന് ഉണ്ടാ

യിട്ടുള്ള സകല അനുഭവങ്ങളുടെയും നശിക്കാത്തതായ ഒരു റിക്കാട്ട്—ഗ്രന്ഥചിത്രം, സംസ്കാരരൂപത്തിൽ ഒരു ദിക്കിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. അതെവിടെ? മനുഷ്യൻെറ സ്ഥൂല ദേഹത്തിനും അതുപോലെ കാമദേഹത്തിനും മാനസദേഹത്തിനും ഓരോ ശാശ്വതപരമാണുവുണ്ട്. ജന്മംതോറും ഈ ദേഹങ്ങൾ നശിക്കുമ്പോൾ ആ പരമാണുമാത്രം നശിക്കാതെ ആത്മാവോട് ചേൎന്നു നില്ക്കുന്നു. ഓരോ ദേഹത്തിൽക്കൂടിയും ആത്മാവിന്നു കിട്ടുന്ന അനുഭവങ്ങളുടെയെല്ലാം ഒരു നശിക്കാത്ത കലവറ ഈ ശാശ്വതപരമാണുക്കളാണ്. ആത്മാവിൽ അനുഭവങ്ങൾ എങ്ങിനെ പ്രജ്ഞാഭാവങ്ങളായി സംഭരിക്കപ്പെട്ടിരിക്കുന്നുവോ അതുപോലെ ഈ ശാശ്വതപരമാണുക്കളിൽ സകല കർമ്മങ്ങളും സ്പന്ദനശീലമായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ഇവയിൽ സ്ഥൂലദേഹപരമാണുവിനെപ്പറ്റി മാത്രമാണ് ഇവിടെ വിവരിക്കുവാൻ പോകുന്നത്. അത് ഒരു ആകാശാണുവാണ്. സ്ഥൂലദേഹം പൃഥ്വി, അപ്പ്, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളാൽ നിർമ്മിതമാണ്. അതിൻെറ ആകാശമയമായ ഭാഗത്തിന്ന് പ്രാണമയ ശരീരം എന്നു പറയപ്പെടുന്നു. ദേഹത്തിലാസകലം സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന പ്രാണശക്തി ഈ ആകാശോപാധിയിൽക്കൂടിയാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. അതുകൊണ്ടാണ് പ്രാണമയം എന്നപേര് അതിനു സിദ്ധിച്ചത്. ഈ പ്രാണമയകോശത്തിലാണ് മേൽ പറഞ്ഞ ശാശ്വതപരമാണു സ്ഥിതി ചെയ്യുന്നത്. ശവം അഗ്നിയിലൊ മണ്ണിന്നടിയിലൊ കിടന്നു വിശീർണ്ണമാകുമ്പോൾ ദേഹത്തിൻെറ ഘടകങ്ങളായ പഞ്ചഭൂതങ്ങൾ അപഗ്രഥനം ചെയ്യപ്പെടുന്നു. എന്നാൽ ആകാശഭൂതമായ ഈ ശാശ്വതപരമാണുമാത്രം ചിതറിപ്പോകാതെ ജീവാത്മാവിനോട് ചേൎന്നു നില്ക്കുന്നു. ഭൂലോകഭുവർലോകങ്ങൾ എവിടെയും അന്യോന്യം ഇടകലൎന്നു നില്ക്കുന്നതുകൊണ്ട് ആത്മാവ് ഉപരിലോകത്തിൽ പ്രവേശിച്ചാലും ഈ സ്ഥൂലലോകാണുവിന്ന് ആത്മാവിനോട് ചേൎന്നു നില്ക്കുവാൻ പ്രയാസമില്ല. ഈ പരമാണുവിൽ ഒരു ജന്മത്തിലെ മാത്രമല്ല ഭൂലോകത്തി

ലുണ്ടായിട്ടുള്ള എല്ലാ ജന്മങ്ങളിലേയും അനുഭവങ്ങൾ സൂക്ഷ്മമായി ചിത്രീകരിക്കപ്പെട്ടുകിടക്കുന്നു. ഒരു മോതിരത്തിൽ വെയ്ക്കാൻ മാത്രം വലിപ്പമുള്ള ഒരു ചില്ലിൽ എത്രയോ വലിയ ഒരു പർവ്വതക്കാഴ്ച ഫോട്ടോവായി കൊള്ളിക്കാമെന്ന് നമുക്കനുഭവമുണ്ട്. അത് ആവശ്യംപോലെ പിന്നീട് വലിയ രൂപത്തിൽ ആക്കുകയും ചെയ്യാം. ഒരു വൃക്ഷത്തിനുണ്ടാകുന്ന ശീതോഷ്ണാദി അനുഭവങ്ങളെല്ലാം അതിൻെറ വിത്തിൽ സംഭരിക്കപ്പെടുന്നു. ഉപ്പുള്ള പാടങ്ങളിൽ വിതയ്ക്കുന്ന ഓർപാണ്ടി നെല്ലിന്ന് ഓരിനോടു മല്ലിട്ടു വളരുവാനുള്ള ഒരു പ്രത്യേക സാമർത്ഥ്യം സിദ്ധിച്ചിട്ടുണ്ട്. അനേകപരമ്പരനെല്ലുകളുടെ അനുഭവങ്ങളിൽനിന്നുണ്ടായിത്തീർന്നിട്ടുള്ളതാണ് ഈ സാമർത്ഥ്യം. ഇതുപോലെ അത്യുഷ്ണപ്രദേശങ്ങളിലൊ അതിശീതമേഖലയിലൊ വളരുന്ന മൃഗങ്ങളുടെ കുട്ടികൾക്ക് ആ കാലാവസ്ഥയെ നേരിടുവാനുള്ള കരുത്ത് ജനനാൽ തന്നെയുണ്ട്. അത് അവയുടെ മാതൃഗർഭത്തിൽ പതിച്ചതായ ബീജാണുവിൽ സംഭൃതമായിരുന്ന ഒരു പൈതൃകശക്തിയാണ്. മേൽ പറഞ്ഞ ഉദാഹരണങ്ങളിൽനിന്ന് ഒരു ദേഹത്തിൻെറ ആകെയുള്ള അനുഭവങ്ങൾ ഒരു ബീജത്തിൽ എങ്ങിനെ സൂക്ഷ്മമായി സൂക്ഷിക്കപ്പെടുന്നു എന്നു മനസ്സിലാക്കാം. മനുഷ്യന്റെ കാര്യത്തിൽ അവൻെറ സ്ഥൂലദേഹത്തിലെ ശാശ്വതപരമാണുവിൽ അവൻതന്നെ പൂർവ്വജന്മങ്ങളിൽ സമ്പാദിച്ചുവെച്ചിട്ടുള്ള സ്പന്ദനസാമർത്ഥ്യമാണ് ഓരോ ജന്മത്തിലും ജീവാത്മാവിൻെറ പരിണാമാവശ്യമനുസരിച്ചു ഏറെക്കുറെ പ്രകാശിക്കുന്നത്.

ഈ ശാശ്വതാണുവിനെപ്പററി ശ്രീത്രിപുരാനന്ദഭാരതി 'പാതഞ്ജലയോഗദർശന'ത്തിൻെറ വ്യാഖ്യാനത്തിലും 'മരണാനന്തരം എന്ത്" എന്ന ഗ്രന്ഥത്തിലും എടുത്തു പറഞ്ഞിട്ടുണ്ട്. അതിൻെറ സംഗ്രഹം താഴെ ചേർക്കുന്നു. "ബാഹ്യവസ്തുക്കളാൽ തന്നിലുൽപാദിപ്പിക്കപ്പെട്ട വൃത്തികളെ പിന്നേയും പിന്നേയും, ബാഹ്യവസ്തുക്കളുടെ അപേക്ഷയെന്യേ, ആവർത്തിപ്പാൻ കഴിയാറാക്കുന്ന ചിന്താശക്തിയെ സ്മൃതി (ഓർമ്മ)

എന്നു പറയുന്നു. ഇതിന്റെ സ്പഷ്ടത ആ ബാഹ്യവസ്തുക്കളാൽ ആദ്യമായി ഉല്പാദിപ്പിക്കപ്പെട്ട പ്രത്യയങ്ങളുടെ, അതായതു് ചിത്തവൃത്തികളുടെ, സ്പഷ്ടതയേയും, ജീവാത്മാവു് ആ വൃത്തികളിൽ ചെലുത്തിയിരിക്കുന്ന അവധാനത്തേയും അവലംബിച്ചിരിക്കും. ഒരേ വസ്തു പിന്നേയും പിന്നേയും ചിത്തത്തിൽ വൃത്തിയെ ജനിപ്പിക്കുന്നതായാൽ അതിന്റെ സ്മൃതി അധികമധികം ദൃഢവും സ്പഷ്ടവുമായിത്തീരും......"സ്മൃതി" ബാഹ്യവസ്തുവിന്റെയൊ സംഭവത്തിന്റെയൊ "മുദ്ര"യാണു്. ഇതിനെ "സംസ്കാര"മെന്നും പറയാറുണ്ടു്. ഈ മുദ്രകളുടെ ഇരിപ്പിടം എവിടെയാണെന്നും, ജീവാത്മാവിലൊ, അല്ല, അവന്റെ ഉപാധികളിലൊ ആണു് നിരുദ്ധങ്ങളായിത്തീരുന്നതെന്നും ഏതുപ്രകാരത്തിലാണെന്നും പതഞ്ജലി വ്യക്തമായി പറഞ്ഞിട്ടില്ല. (എന്നാൽ ഇതിനെപ്പററി വാചസ്പതി ചേർത്തിട്ടുള്ള ടീകയിൽ ഓർമ്മയുടെ ഭൗതഭാവത്തെ സൂചിപ്പിച്ചിട്ടുണ്ടു്.) വാസ്തവത്തിൽ സംസ്കാരങ്ങൾ ജീവാത്മാവിലും അവന്റെ ഉപാധികളിലും നിരുദ്ധങ്ങളായി ഭവിക്കുന്നുണ്ടു്. സ്ഥൂലാദിശരീരത്രയത്തിൽ വാസനാ സംസ്കാരങ്ങൾ നിരുദ്ധങ്ങളായി ഭവിക്കുന്നുവെങ്കിൽ, പ്രതിജന്മം ഈ ശരീരങ്ങൾ വിനാശത്തെ പ്രാപിക്കുന്നവയാകയാൽ, ഒരുജന്മത്തിൽ നിന്നു് മററൊരു ജന്മത്തിലേക്കു് സംസ്കാരങ്ങൾക്കു് എങ്ങിനെ സാന്തത്യം സംഭവിക്കുന്നു എന്നു് ഒരു ചോദ്യത്തിന്നവകാശമുണ്ടു്. അതിനു സമാധാനമുണ്ടു. ജീവാത്മാവു് ഓരോ ലോകത്തിലും ആ ലോകത്തിലെ ഒരു പരമാണുവിൽ കൂടി ആവിർഭവിക്കയും ആ പരമാണുവുമായി ശാശ്വതസംബന്ധത്തോടുകൂടിയിരിക്കയും ചെയ്യുന്നു. ആ പരമാണുവിന്റെ ആകർഷണവശാൽ അതിനു ചുററും ഭൂതമാത്രകൾ സമാഹരിക്കപ്പെടുന്നതിനാലാണു് ശരീരങ്ങൾ ഉണ്ടായിത്തീരുന്നതു്. ശരീരത്രയത്തിന്റെ ബീജാണുക്കളായിട്ടുള്ള ഇവയ്ക്കു് ശാശ്വതാണുക്കൾ എന്നു പറയപ്പെടുന്നു. ശരീരങ്ങൾ വിലയീഭവിച്ചാലും ആ ശരീരങ്ങളുടെ സഞ്ചയാസ്പദങ്ങളായിരിക്കുന്ന പരമാണുക്കളുമായിട്ടുള്ള ജീവാത്മാവിന്റെ ബന്ധം വേർപെടുന്നതല്ല. ഇങ്ങിനെ ജീവാത്മാവുമായി ശാശ്വത

സംബന്ധത്തിലിരിക്കുന്ന പരമാണുക്കളിലാണ് ശരീരങ്ങളുടെ ശീലങ്ങൾ, വാസനകൾ, വൃത്തികൾ, പ്രത്യയങ്ങൾ, (Re-action) സ്മൃതികൾ എന്നിവ നിരുദ്ധങ്ങളായി സംസ്കരിക്കപ്പെടുന്നത്. ജന്മംപ്രതി അതേ പരമാണുക്കളാൽ ആകൃഷ്ടങ്ങളായിത്തീരുന്ന ശരീരങ്ങൾക്ക് പൂർവ്വജന്മവാസനകൾ ഉണ്ടാകുന്നത് ഈ "ശാശ്വതാണുക്കൾ" വഴിയായിട്ടാണ്. പല ജന്മങ്ങളിൽ ഉണ്ടാകുന്ന കർമ്മാശയങ്ങളുടെ ആനന്ത്യത്തെ നിലനിർത്തിവരുന്നത് ഈ ശാശ്വതാണുക്കളാകുന്നു".

ഒരു ജന്മത്തിന്റെ അവസാനത്തിൽ ആദ്യം സ്ഥൂലശരീരവും പിന്നീട് കാമശരീരവും അതിൽപിന്നെ മാനസശരീരവും അതാതു ലോകങ്ങളിൽവെച്ചു വിലയീഭവിക്കുന്നു. എന്നാൽ അവയുടെ ശാശ്വതപരമാണുക്കൾ മാത്രം വേറിട്ടു പോകാതെ ജീവാത്മാവിനോട് ബന്ധപ്പെട്ടു നില്ക്കുന്നു. ജീവാത്മാവ് തന്റെ സ്വർല്ലോകവാസത്തിനു ശേഷം, കാരണശരീരം (വിജ്ഞാനമയകോശം) മാത്രം ധരിച്ചവനായി കുറച്ചുകാലം മഹർല്ലോകത്തിൽ വസിക്കുന്നു. ആത്മാവ് ഉപരിലോകങ്ങളിലേക്ക് കടക്കുമ്പോൾ കീഴ്ലോകത്തിലെ ദേഹത്തിന്റെ ശാശ്വതപരമാണുമാത്രമാണല്ലൊ അവനോട് ചേർന്നു നില്ക്കുന്നത്. അങ്ങിനെ വിജ്ഞാനമയകോശധാരിയായി മഹർല്ലോകത്തിൽ എത്തിയിരിക്കുന്ന ജീവാത്മാവിന്ന്, സ്ഥൂലകാമമാനസശരീരങ്ങളുടെ ഓരോ പരമാണുക്കൾ മാത്രം അവന്റെ ഭാവിജന്മങ്ങളിലെ ദേഹങ്ങൾക്കുള്ള ബീജങ്ങളായി ശേഷിക്കുന്നു. ആ കാലത്ത് ഈ പരമാണുക്കൾ ചേതനാവിഹീനമെന്നപോലെ ഒന്നും പ്രവർത്തിക്കാതെ ജീവാത്മാവിനോട് ഒട്ടി നില്ക്കുന്നു എന്നു മാത്രമേ ഉള്ളു. അവിടെനിന്നു വീണ്ടും പുനർജ്ജന്മമെടുക്കുവാനുള്ള സമയമാകുമ്പോൾ ജീവാത്മാവ് ആദ്യമായി മാനസപരമാണുവിനെ ചലിപ്പിക്കുവാൻ തുടങ്ങുകയും അതിന്റെ ആകർഷണം ഹേതുവായി മനോലോകജീവഭൃതങ്ങൾ അതിനു ചുററും വന്നു ചേരുകയും അങ്ങിനെ ഒരു മനോമയ ശരീരം ഉണ്ടായി

ത്തീരുകയും ചെയ്യുന്നു. അതുപ്രകാരംതന്നെ കാമലോകത്തിൽ കാമലോകപരമാണു ചലിക്കുവാൻ തുടങ്ങുമ്പോൾ ഒരു കാമശരീരവും ഉണ്ടായിത്തീരുന്നു. ഈ നിയമം അനുസരിച്ചു സ്ഥൂലദേഹപരമാണുവിന്റെ ചലനംകൊണ്ടു് ഒരു സ്ഥൂലദേഹവും ഉണ്ടാകേണ്ടതാണു്. എന്നാൽ സൂക്ഷ്മലോകങ്ങളെ അപേക്ഷിച്ചു ഘനംകൂടിയ അണുക്കളെ സങ്കല്പമാത്രംകൊണ്ടു ചലിപ്പിച്ചു് ആവശ്യമായ ഭൂതമാത്രകളെ ആകർഷിച്ചു ഒരു സ്ഥൂലദേഹം നിർമ്മിക്കുവാനുള്ള ഇച്ഛാശക്തി സാമാന്യമനുഷ്യനുണ്ടായിക്കഴിഞ്ഞിട്ടില്ല. ഋഷികൾക്കു സാദ്ധ്യമാണു്. ചിന്താശക്തികൊണ്ടു് ഒരു ഋഷി ഒരു സ്ഥൂലദേഹം നിർമ്മിച്ചു എന്നും അതിൽ നിവസിച്ചു പലതും പ്രവർത്തിച്ചു എന്നും ഉള്ള കഥ പുരാണങ്ങളിൽ പലേടത്തും ഉണ്ടു്. സാമാന്യമനുഷ്യന്റെ കാര്യത്തിൽ സ്ഥൂലദേഹനിർമ്മാണം ദേവന്മാരുടെ സഹായത്തോടുകൂടിയാണു് സാധിക്കുന്നതു്. ഇതിനെപ്പററി ത്രിപുരാനന്ദഭാരതി ഇപ്രകാരം പറയുന്നു.

"അതിനാൽ അവൻ മഹർല്ലോകത്തിൽ കാരണശരീരം (വിജ്ഞാനമയകോശം) മാത്രം ഉള്ളവനായി, അവന്റെ പരിപക്വതയ്ക്കനുസരിച്ച നിലയിലും കാലവും സ്ഥിതിചെയ്യുന്നു. അപ്പോൾ അവനോടുകൂടി ശാശ്വത സംബന്ധത്തിലിരിക്കുന്ന അവന്റെ സ്ഥൂലശരീരസഞ്ചയാസ്പദമാകുന്ന പാർത്ഥിവപരമാണുവും, കാമശരീരസംചയാസ്പദമാകുന്ന ആപ്യപരമാണുവും, മാനസശരീരസംചയാസ്പദമാകുന്ന ആഗ്നേയസമുദായാണുവും, കാരണശരീരസംചയാസ്പദമാകുന്ന ആഗ്നേയപരമാണുവും, വിദ്യുല്ലതാ സദൃശമാകുന്ന ഒരു തേജസ്സൂത്രത്തിൽ കോർത്തു കെട്ടപ്പെട്ടവയായി, കാരണശരീരമദ്ധ്യത്തിൽ, ആദിത്യകിരണം തട്ടിത്തിളങ്ങുന്ന ജലബിന്ദുകണക്കെ കാണപ്പെടാവുന്നതാണു്. മുമ്പു വിവരിച്ചതുപോലെ മഹർല്ലോകത്തിൽ കാരണശരീരാവസ്ഥിതനാകുന്ന ജീവാത്മാവിനു, ക്ഷണികങ്ങളായ അതീതജന്മാനുസ്മൃതിയും ഭാവിജന്മാനുസൂചനവും ഉണ്ടായ ഉടനെ, സചേതനമാകുന്ന സാംസാരികജീവി

ത്തിനായിക്കൊണ്ടുള്ള തൃഷ്ണ ജീവാത്മാവിൽ ഉദിക്കുന്നതിനാൽ, അവൻെറ മാനസശരീരവാസനാശയമാകുന്ന ബീജപരമാണു സ്ഫുരിക്കുവാൻ തുടങ്ങുന്നു. അതിനാൽ അതിനോട് ശീലസാദൃശ്യമുള്ള മനോലോക (സ്വർല്ലോക) മാത്രകൾ അതിനുചുററും ആകഷിയ്ക്കപ്പെടുന്നു. അങ്ങനെ അവനു് ഒരു നവീനമാനസശരീരവും, അപ്രകാരംതന്നെ അവൻെറ കാമശരീരവാസനാശയമാകുന്ന ആപഃപരമാണുവിൻെറ സ്പന്ദനങ്ങളാൽ ഭുവർല്ലോകമാത്രകൾ ആകഷിക്കപ്പെട്ടപ്പോൾ ഒരു നൂതനകാമശരീരവും ഉണ്ടായിത്തീരുന്നു......"

എന്നാൽ മാനസശരീരവും കാമശരീരവും ഉണ്ടായതുപോലെ സ്വതന്ത്രമായി (പ്രാണമയവും അന്നമയവും അടങ്ങിയ) സ്ഥൂലശരീരം ഉണ്ടാകുന്നതല്ല. മനുഷ്യനു മേൽവിവരിയ്ക്കപ്പെട്ടവിധത്തിൽ നൂതനങ്ങളായ മാനസകാമശരീരങ്ങൾ രണ്ടും ഉണ്ടായതിൻെറ ശേഷം, കമ്മദേവന്മാർ അവൻെറ "സംചിതകമ്മ"ഭണ്ഡാഗാരത്തിൽനിന്നു് അടുത്തുവരുവാൻ പോകുന്ന ജന്മത്തിൽ വിപാകത്തിനായിക്കൊണ്ടനുഗുണങ്ങളാകുന്ന ചില കമ്മങ്ങളെ, ഭൂലോകത്തിലെ തല്ക്കാലസ്ഥിതികൾക്കനുസരിച്ചും, അവൻെറ ജീവിതം അവൻെറ ആദ്ധ്യാത്മികാഭ്യുദയത്തിന്നനുകൂലമായി വരത്തക്കവിധത്തിലും, തിരഞ്ഞെടുക്കുകയും, അവയുടെ വിപാകത്തിന്നനുകൂലവും യോഗ്യവുമായ പ്രാണമയകോശത്തെ അവനായിക്കൊണ്ടു് തങ്ങളുടെ ദിവ്യസങ്കല്പശക്തിയാൽ നിമ്മിക്കയും, ഈ പ്രാണമയകോശത്തിനു സദൃശമായി മാതൃഗർഭത്തിൽ ഒരു സ്ഥൂലശരീരത്തെ നിമ്മിക്കുന്നതിന്നു അവർ ഒരു കൃത്രിമഭ്രൂണത്തെ സൃഷ്ടിച്ചു നിയമിയ്ക്കുയും ചെയ്യുന്നു. ഇപ്രകാരം കമ്മദേവന്മാരാൽ ജന്മാരംഭത്തിൽ വിപാകത്തിനായിക്കൊണ്ടു് തിരഞ്ഞെടുക്കപ്പെട്ട കമ്മമത്രെ "പ്രാരബ്ധകമ്മ"മെന്നു പറയപ്പെടുന്നതു്.

പുനർജ്ജന്മോന്മുഖത്തിങ്കൽ മനുഷ്യനു നൂതനങ്ങളായ മാനസകാമശരീരങ്ങൾ ഉണ്ടായതിൻെറ ശേഷം, കമ്മദേവന്മാരാൽ പ്രാണമയകോശം നിമ്മിയ്ക്കപ്പെടുന്നതിനിടക്കു് ഉണ്ടാകുന്ന ചില സംഭവങ്ങളെപ്പററി അറിഞ്ഞിരിക്കേണ്ടതു്

അത്യാവശ്യമത്രെ. പുനരാവർത്തിതനാകുന്ന ജീവാത്മാവിനു മാനസകാമശരീരങ്ങൾ ഉണ്ടായതിനു ശേഷം അവനോടു കൂടി ശാശ്വതസംബന്ധത്തിലിരിക്കുന്ന (അവന്റെ) സ്ഥൂലശരീരസംചയാസ്പദമാകുന്ന പാർത്ഥിവപരമാണു, വിഭ്രമാർഗ്ഗേണ ആകാശത്തിൽനിന്നു വായുമണ്ഡലത്തിൽ സംക്രമിക്കയും, അല്പകാലം കഴിഞ്ഞതിൽപിന്നെ മേഘങ്ങളിൽ പകരുകയും, മേഘങ്ങളിൽ നിന്നു വർഷിയ്ക്കുന്ന ജലത്തിൽകൂടി ഭൂമിയിലെ ധാതുക്കളിൽ ചേരുകയും, അവിടെനിന്നു വല്ല സസ്യത്താലും വലിച്ചെടുക്കപ്പെട്ടതിന്റെ ശേഷം, ആ സസ്യത്തെ വല്ലവിധത്തിലും ഭുജിയ്ക്കുന്ന പുരുഷന്റെ അന്നമയകോശത്തിൽ പ്രവേശിച്ചു, രക്തത്തിൽകൂടി അവന്റെ രേതസ്സിൽ കലരുകയും വഴിയേ യോഷിദ്യോനിയിൽ സംക്രമിക്കയും ചെയ്യുന്നു. ഈ സംഭവങ്ങളെയെല്ലാം ദേവന്മാരത്രെ നിയന്ത്രണം ചെയ്യുന്നതു്. ഗർഭാധാനത്തിനു ശേഷമത്രെ, കർമ്മദേവന്മാർ ഈ പാർത്ഥിവപരമാണുവെ ആസ്പദമാക്കി മുൻപു പറയപ്പെട്ട പ്രകാരത്തിൽ ജീവാത്മാവിന്റെ പ്രാണമയകോശത്തെയും, ഭ്രൂണനിർമ്മാതൃഭൂതത്തേയും ആകല്പനം ചെയ്യുന്നതു്. കർമ്മദേവതയാൽ കല്പിക്കപ്പെട്ടിട്ടുള്ള ഈ ഭൂതം ഗർഭിണിയുടേയും ഗർഭത്തിന്റേയും രക്ഷണത്തിൽ അത്യന്തം ജാഗ്രതയോടുകൂടി അഹർനിശം അവളുടെ അരികെ വസിക്കയും, കർമ്മദേവതാകല്പിതമായ പ്രാണമയകോശത്തിനു സദൃശമായി ശിശുവേ നിർമ്മിയ്ക്കുയും ചെയ്യുന്നു."

ശിവഗീതയിൽ ഈ പുനരാവർത്തനഘട്ടത്തെ ഇങ്ങിനെയാണു് വർണ്ണിക്കുന്നതു്:

"........താൻചെയ്ത പുണ്യപാപകർമ്മാദ്ഫലങ്ങളെ
താനനുഭവിക്കുന്ന സ്വർഗ്ഗാദിലോകങ്ങളിൽ
തന്നുടെ കർമ്മശേഷമൊത്തു താനീലോകത്തിൽ–
പിന്നെയും മുന്നെപ്പോലെ ജനിച്ചീടുന്നുതാനും.
ചന്ദ്രലോകത്തിൽ തനിക്കുണ്ടായ ദിവ്യദേഹം–
തന്നെയുമുപേക്ഷിച്ചാതിവാഹികദേഹം–

ധരിച്ചിട്ടാകാശത്തെഗ്ഗമിക്കുന്നവിടുന്നും
മരുന്മാൎഗ്ഗത്തിലെത്തിജ്ജലമായ്ഭവിക്കുന്നു.
അംഭസ്സിൽനിന്നു മേഘരൂപത്തെ പ്രാപിച്ചപി-
ന്നംഭസ്സായ്തന്നെ ഭൂമൌ മഴയായ് വീഴുന്നിതു്.
ധാന്യമായ് ഭക്ഷ്യപദാൎത്ഥങ്ങളായ് പിതൃക്കൾക്കു-
ള്ളന്നമായ് ശുക്ലശോണിതങ്ങളായ്പിന്നെക്രമാൽ
ഗൎഭമായ് സ്വകമ്മാനുസാരേണസ്വരൂപിയായി
അൎഭകനായിഭ്ഭവിച്ചങ്ങിനെ വളൎന്നീടും.

ഇപ്രകാരമുള്ള വൎണ്ണനകൾ മററുപുരാണങ്ങളിലും ഉണ്ടു്. ഈ പരിവൎത്തനം—മഴയായി വീഴുന്നതും, ധാന്യമായി പിതാവിൻെറ ദേഹത്തിൽ ചേരുന്നതും ശുക്ലമായി മാതാവിൽ ചേരുന്നതും മററും—ചൈതന്യസ്വരൂപനായ ജീവാത്മാവിനെ സംബന്ധിച്ചാണെന്നു വിചാരിക്കുവാൻ യുക്തിപോരാ. അതെല്ലാം ശാശ്വതപരമാണെന്നവിനെപ്പററിയായിരിക്കണം. 'അതിവാഹിക' ദേഹം ധരിച്ചിട്ടാണു് കീഴ്ലോകങ്ങളിലേക്കു് വരുന്നതു് എന്നു പറയുന്നതു് പ്രത്യേകംശ്രദ്ധേയമാണു്. 'അതിവാഹ' എന്നതിനു 'സ്വൎഗ്ഗസുഖത്തിനു നിദാനമായിരുന്ന കമ്മങ്ങൾ ഒടുങ്ങിയതിനുശേഷം ജീവബീജമായ സൂക്ഷ്മശരീരാംശത്തെ എടുത്തുകൊണ്ടു്'' എന്നിങ്ങനെ നിഘണ്ടുവിൽ വിവരണം കാണാനുണ്ടു്.

ജന്മംതോറും സഞ്ചിതകമ്മങ്ങൾ സ്ഥൂലദേഹമെടുത്തു യഥായോഗ്യം അനുഭവിക്കുന്നതിനു ഈശ്വരകല്പിതമായ പദ്ധതി ഏതുപ്രകാരമെന്നു ഈ അദ്ധ്യായത്തിൽ പറഞ്ഞ വിവരണങ്ങൾകൊണ്ടു് വ്യക്തമാകുമെന്നു വിശ്വസിക്കുന്നു.






<u>സൂചന</u>

മേൽചതുരശ്രത്തിൽ:—

| | | | |
|---|---|---|---|
| 1 | സഞ്ചിതകമ്മം | + | പുണ്യം |
| 2 | പ്രാരബ്ധകമ്മം | — | പാപം |

# അധ്യായം 9.

# കമ്മദേവന്മാർ

## ദേവന്മാർ— സാമാന്യ തത്വം

ദേവന്മാരെപ്പററിയുള്ള പ്രസ്താവനകൾ സാമാന്യം എല്ലാ മതങ്ങളിലും ഉണ്ട്. ക്രിസ്തുമതത്തിലെ ദേവദൂതന്മാരും, പാർസിമതത്തിലെ ഫെരീസ്, അമർസ് പന്ത്, അഹ്ഹറ ഇവരും, ബുദ്ധമതത്തിലെ രൂപദേവന്മാരും കാമദേവന്മാരും, ലിപികന്മാരും ദേവഗണങ്ങളാണ്. യവനന്മാരും ദേവന്മാരെപ്പററി പ്രസ്താവിച്ചുകാണുന്നുണ്ട്. പാശ്ചാത്യപ്രകൃതിശാസ്ത്രവിദഗ്ദ്ധനായ **Sir Arthur Huxley (Possibilities of existaance in ascending Scales)** ജീവവികാസക്രമത്തിൽ ധാതുവർഗ്ഗം മുതൽ മനുഷ്യവർഗ്ഗംവരെ മാത്രമല്ല, അവിടെനിന്നു മേലോട്ടും ജീവവികാസമുണ്ടാകാമെന്നഭിപ്രായപ്പെട്ടിട്ടുണ്ട്. ദേവകളുടെ ഛായാപടം (**Fairy Photos**) എടുക്കുവാൻ സാധിക്കുന്നതാണെന്നു സർ ആർതർ കോണൻ ഡോയിൽ പറഞ്ഞുകാണുന്നു. ദേവതകളുടെ ഒരു ഛായാപടം കുറച്ചു വർഷങ്ങൾക്കു മുമ്പെ **Strand** മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ഹിന്തുക്കൾ വേദകാലം മുതല്ക്കുതന്നെ ദേവന്മാരെ ആരാധിച്ചുപോന്നിട്ടുണ്ട്.

മനുഷ്യനിലൊ പ്രകൃതിയിലൊ ഉള്ള ശക്തികൾക്കു നാം ചില സംജ്ഞകൾ കല്പിക്കുന്നു; ആ സങ്കല്പങ്ങൾ മാത്രമാണ് ദേവന്മാർ, അല്ലാതെ അങ്ങിനെ ഒരുതരം സൂക്ഷ്മജീവികൾ ഇല്ല, എന്നു ചിലർ അഭിപ്രായപ്പെടുന്നുണ്ട്. മതഗ്രന്ഥങ്ങളെ നിഷ്പക്ഷമായി പരിശോധിക്കുന്നവർ ഈ അഭിപ്രായം സ്വീകരിക്കുമെന്നു തോന്നുന്നില്ല. മനുഷ്യനിലും പ്രകൃതിയിലും ഉള്ള പലതരം ശക്തികൾക്കു (അഗ്നി, വായു, ജലം മുതലായവ) അധിഷ്ഠാനദേവന്മാർ ഉണ്ടെന്നു ഹിന്തുമതം സമ്മതിക്കുന്നുണ്ട്. എന്നാൽ അവ ആ പ്രകൃതിശക്തികളുടെ വെറും

സാങ്കേതികനാമങ്ങൾ മാത്രമാണ് എന്നു പറയുവാൻ തരമില്ല. ദേവന്മാർക്ക് പ്രത്യേകം വ്യക്തിത്വവും സ്വരൂപവും ഉണ്ടെന്നു കാണിക്കുവാൻ ധാരാളം പ്രമാണങ്ങൾ ഉണ്ട്. പലതരം സൃഷ്ടികളെ അല്ലെങ്കിൽ യോനികളെപ്പററിയും (ദേവയോനികൾ, മനുഷ്യയോനികൾ, മൃഗയോനികൾ) അവയുടെ ഉപവിഭാഗങ്ങളെപ്പററിയും വ്യക്തമായ വിവരണങ്ങൾ ശാസ്ത്രങ്ങളിൽ സുലഭങ്ങളാണ്. ദേവന്മാരെപ്പററി, രൂപമുള്ളവർ (വിഗ്രഹവന്തഃ) എന്ന് കേനം, കൌശികി, എന്നീ ഉപനിഷത്തുകളിൽ പറഞ്ഞു കാണുന്നു. മനുഷ്യരിലുള്ളതുപോലെ അവരിലും ഉത്തമന്മാർ, മദ്ധ്യമന്മാർ, അധമന്മാർ എന്നിങ്ങിനെ മൂന്നുതരക്കാർ ഉണ്ട്. ആദിത്യൻ, വസു, പ്രജാപതി ഇവർ ഉത്തമന്മാരും യക്ഷരാക്ഷസഗന്ധർവ്വാദികൾ അവരിൽ താണവരും പിശാചകൂശ്മാണ്ഡഭൈരവാദികൾ മൂന്നാംതരക്കാരും ആകുന്നു. ഭൂലോകത്തെക്കാൾ സൂക്ഷ്മങ്ങളായ ധാതുക്കളെക്കൊണ്ടു നിർമ്മിതങ്ങളായ ഭുവർലോകം, സ്വർല്ലോകം എന്നീലോകങ്ങളാണ് അവരുടെ അധിവാസസ്ഥാനം.

ദേവന്മാരുടെ ശരീരം നിർമ്മിക്കപ്പെട്ടിട്ടുള്ളത് സൂക്ഷ്മധാതുക്കളെക്കൊണ്ടാണ്. അതുകൊണ്ട് അവക്ക് ഇച്ഛാനുസൃതം ഏതാകൃതിയും സ്വീകരിക്കുവാൻ സാധിക്കും. മനുഷ്യമൃഗാദികളുടെ സൂക്ഷ്മശരീരങ്ങളിൽ അനുകൂലങ്ങളൊ പ്രതികൂലങ്ങളൊ ആയ ചില മാററങ്ങൾ ഉണ്ടാക്കുവാനും അവക്ക് വിഷമമില്ല.

ദേവന്മാരിൽ സംസ്കാരം കുറഞ്ഞ വർഗ്ഗക്കാർ ഉണ്ടെന്നു പറഞ്ഞുവല്ലൊ. അപരിഷ്കൃതമനുഷ്യരെപ്പോലെ ഗണിക്കപ്പെടേണ്ടവരാണ് അവർ. എന്നാൽ സൂക്ഷ്മശരീരികളായതുകൊണ്ട് സാധാരണമനുഷ്യക്കില്ലാത്ത ചില ക്ഷുദ്രശക്തികൾ അവക്കുണ്ടാകാം. ഇങ്ങിനെയുള്ള നീചദേവന്മാരെ സേവിച്ചു സ്വാധീനപ്പെടുത്തി ചില അത്ഭുതതന്ത്രങ്ങൾ മനുഷ്യർ കാണിക്കുന്നത് പലരുടേയും അനുഭവത്തിൽ പെട്ടിട്ടുണ്ടാകും. എന്നാൽ നീചദേവന്മാർ ഉപാസ്യന്മാരല്ലെന്നും അവരെ

ഉപാസിക്കുന്നതുകൊണ്ടു് ആത്മീയമായ അധഃപാതനമാണു് അവസാനഫലം എന്നും ഗീതയിലും മററുഗ്രന്ഥങ്ങളിലും വ്യക്തമായി പറഞ്ഞിട്ടുണ്ടു്. എന്നാൽ പരിണാമസോപാനത്തിൻെറ ഉയന്നപടിയിൽ എത്തീട്ടുള്ള ദേവശ്രേഷ്ഠന്മാരാകട്ടെ, ഈശ്വരസങ്കല്പത്തെ അനുസരിച്ചു ലോകാനുഗ്രഹത്തിനായി പല ചുമതലകളും ഏറെറടുത്തു് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവരാണു്. ഇങ്ങനെ ഈശ്വരകൈങ്കര്യം നടത്തിക്കൊണ്ടിരിക്കുന്ന കൂട്ടത്തിൽ പെട്ടവരാണു് ഇന്ദ്രൻ, രുദ്രന്മാർ, ആദിത്യന്മാർ, അഷ്ടവസുക്കൾ മുതലായവർ. കർമ്മദേവന്മാരും ഈ തരത്തിൽ പെട്ടവർ തന്നെയാണു്.

മനുഷ്യരുടെ പൂർവ്വജന്മകർമ്മങ്ങളെ, അവരുടെ ആത്മവികാസത്തിനു് സഹായിക്കുന്ന വിധത്തിൽ, ജന്മങ്ങൾതോറും അനുഭവിപ്പിക്കുന്നതിനു് ആവശ്യമായ ഏർപ്പാടുകൾ ചെയ്കയാണു് ഇവരുടെ പ്രവൃത്തി. ഹിന്തുക്കളുടെ പുരാണങ്ങളിൽ പ്രസിദ്ധനായ ചിത്രഗുപ്തൻ ഈ വകുപ്പിൽപെട്ട ഒരു ദേവനാണെന്നു് അനുമാനിക്കാം. ഈ കാര്യത്തിൽ കർമ്മദേവന്മാർ ഏതു വിധത്തിൽ പ്രവർത്തിക്കുന്നു എന്നാണു് ഇനി ചിന്തിക്കുവാനുള്ളതു്.

## കർമ്മദേവന്മാരുടെ പ്രവൃത്തി

മനുഷ്യൻെറ മരണത്തോടുകൂടി സ്ഥൂലദേഹവും, ഭുവർലോകവാസാവസാനത്തിൽ കാമശരീരവും, സ്വർല്ലോകവാസം അവസാനിക്കുമ്പോൾ മാനസശരീരവും നശിച്ചുപോകുന്നു എന്നും, ഈ ശരീരങ്ങളിൽ ഉണ്ടായിട്ടുള്ള അനുഭവങ്ങളെല്ലാം, സൂക്ഷ്മസ്പന്ദനശീലങ്ങളായി സഞ്ചയിക്കപ്പെട്ടിട്ടുള്ള ഓരോ പരമാണുവോടുകൂടി ജീവാത്മാവു് മഹർല്ലോകത്തിൽ അല്പകാലം അധിവാസംചെയ്യുന്നു എന്നും ഇതിനുമുമ്പിലത്തെ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്. ആ സ്ഥിതിയിൽ ജീവാത്മാവിനു് ഭൂലോകവാസത്തിനുള്ള തൃഷ്ണ ഉണ്ടായിത്തീരുന്നു. അപ്പോൾ അതിനാവശ്യമുള്ള ശരീരങ്ങൾ ഉണ്ടാകണമല്ലൊ. അതിനു് ആദ്യമായി മാനസപരമാണു

വിൻെറ സ്പന്ദനമനുസരിച്ചു ഒരു മാനസശരീരവും കാമശരീരപരമാണുവിൻെറ സ്പന്ദനമനുസരിച്ചു ഒരു കാമശരീരവും ഉണ്ടായിത്തീരുന്നു. എന്നാൽ ഇതേരീതിയിൽ ഒരു സ്ഥൂല ദേഹം ഇച്ഛാശക്തികൊണ്ടു് മാത്രം ഉണ്ടാക്കിത്തീർക്കുവാനുള്ള ശക്തി സാധാരണ ജീവാത്മാക്കൾക്കു് ഉണ്ടാകയില്ല. അതു മാത്രമല്ല, മനുഷ്യാത്മാവിൻെറ പ്രധാന കർമ്മാനുഭവരംഗം ഭൂലോകമായിരിക്കെ, അവിടെ ആത്മവികാസത്തിനു ഏററവും അനുകൂലമായ വിധത്തിൽ പൂർവ്വകർമ്മങ്ങൾ അനുഭവിക്കുവാൻ തരപ്പെടുന്ന ഒരു സ്ഥൂലദേഹം ഉണ്ടാകേണ്ടതു് ആവശ്യമാണു്. അതുകൊണ്ടു് ഇതിൽ പല സംഗതികളും ഒത്തുചേരേണ്ടതുണ്ടു്. അതെന്തെല്ലാമാണു്?

## സ്ഥൂലദേഹ നിർമ്മിതി

1. പൂർവ്വജന്മാർജ്ജിതമായ സഞ്ചിതകർമ്മങ്ങളിൽനിന്നു എങ്ങിനെയുള്ള ഒരു ഭാഗമാണു് ഒരു ജന്മത്തേക്കു് പ്രാരബ്ധകർമ്മമായിട്ടു എടുക്കേണ്ടതു്?

2. പൂർവ്വജന്മങ്ങളിൽ മററുള്ളവരുമായി ഉണ്ടായിട്ടുള്ള സ്നേഹദ്വേഷബന്ധങ്ങളിൽ — കർമ്മകടങ്ങളിൽ — ഏതെല്ലാമാണു് വീട്ടുന്നതിനു തിരിഞ്ഞെടുക്കേണ്ടതു്?

3. ഇതിനു അനുയോജ്യമായ ഒരു സ്ഥൂലദേഹം ഉണ്ടാകുന്നതിന് ഏതു മാതാപിതാക്കന്മാരെയാണു് കണ്ടുപിടിക്കേണ്ടതു്?

ആത്മവികാസംകൊണ്ടു് അവരവരുടെ ജന്മവും കർമ്മവും ഇഷ്ടംപോലെ നിശ്ചയിക്കാം എന്നുള്ള നില എത്തുന്നതുവരെ ഈ കാര്യത്തിൽ ദേവന്മാരുടെ സഹായം, ജീവാത്മാക്കളുടെ ആത്മീയോൽക്കർഷത്തിന് അത്യന്താപേക്ഷിതമാണു്. അസാമാന്യമായ ആത്മവികാസം പ്രാപിച്ചിട്ടുള്ളവർ അവരുടെ ജന്മവും കർമ്മവും ഇന്നവിധത്തിൽ വേണമെന്നു് ദേവന്മാരോടു് അപേക്ഷിക്കയും അതു സാധിക്കയും ചെയ്തിട്ടുള്ളതായി പല കഥകളും പുരാണങ്ങളിൽ ഉണ്ടു്.

ഒരു പുതിയ ജന്മമെടുക്കുമ്പോൾ വേണ്ടതായ സ്ഥൂലദേഹവും ജനനത്തിനുള്ള പരിത:സ്ഥിതിയും നിർണ്ണയിക്കുന്ന കാര്യത്തിൽ കമ്മദേവന്മാർ പരിഗണിക്കുന്ന സംഗതികൾ എന്തെല്ലാമാണ്?

(1) ജീവാത്മാവിൻെറ ഇഹലോകവാസത്തിനുള്ളതായ വാഞ്ഛ. സാധാരണ ഒരു മനുഷ്യനും ഇഹലോകവാസംകൊണ്ട് തൃപ്തനായിട്ടു മരിക്കാറില്ല. തനിക്ക് അനുഭവിക്കുവാനും ചെയ്തു തീർക്കുവാനും വളരെ കാര്യങ്ങൾ ബാക്കിയുണ്ടെന്നുള്ള ഒരു അസംതൃപ്തിയോടുകൂടിയാണ് സാധാരണ ജനങ്ങൾ ഇഹലോകം വിടുന്നത്. എന്തുവെച്ചാൽ ആ ജീവാത്മാവിൻെറ വികാസത്തിന് ഇനിയും ഇഹലോകവാസം ആവശ്യമാണെന്ന താല്പര്യം. അങ്ങിനെയുള്ള വാഞ്ഛയോടുകൂടി മരിക്കുകയും, അതിനുശേഷം (പകൽ പ്രവൃത്തിചെയ്തു ക്ഷീണിച്ച് രാത്രി വിശ്രമിച്ചശേഷം വീണ്ടും പ്രവൃത്തി ചെയ്യുവാൻ ഒരുങ്ങുന്നതുപോലെ) ഈ ജന്മത്തിലെ പ്രവത്തനങ്ങളിൽ നിന്നുള്ള വിശ്രമമായ ഭുവർല്ലോകവാസവും സ്വർല്ലോകവാസവും കഴിയുമ്പോൾ, ഇഹലോകജീവിതത്തിനുള്ള തൃഷ്ണ വീണ്ടും ഉണ്ടായിത്തീരുകയും ചെയ്യുന്നു. എന്നാൽ ഏതു വിധത്തിൽ ജീവിക്കണം, ഏതുവിധത്തിൽ കമ്മം ചെയ്യണം എന്നുള്ള ആശ അവൻെറ സംസ്കാരത്തിന്നനുസരിച്ചിരിക്കുന്നതാകുന്നു. അതിനു യോജിച്ചവിധത്തിൽ വേണം അവന് സ്ഥൂലദേഹവും ജീവിക്കുവാനുള്ള പരിസരവും കൊടുക്കുവാൻ. ഇതിനുള്ള ഒരു ശരിയായ സൂചന മനുഷ്യൻെറ മരണസമയത്തു് ബലമായി കാണുന്ന വിചാരത്തിൽനിന്നു ലഭിക്കുന്നതാണ്.

## മരണകാലത്തെ ചിന്ത

മരണകാലത്തെ വിചാരത്തിനു ഇത്രമാത്രം പ്രാധാന്യമുണ്ടാകുവാൻ കാരണമെന്താണ്? ഇന്ദ്രിയങ്ങളുടേയും മനസ്സിൻേറയും ശക്തി തകന്നിരിക്കുന്ന ആ മരണകാലത്തു് ജീവിതകാലത്തെ ചിന്താഗതിയെ പ്രധാനമായി നിയന്ത്രിച്ചി

ട്ടുള്ള ശക്തി ഏതൊന്നോ അതുമാത്രമെ മുന്നിട്ടു നില്ക്കുകയുള്ളൂ. അതുകൂടാതെ, ആ ജന്മത്തിലെ സുഖദുഃഖങ്ങളുടേയും പ്രവൎത്തികളുടേയും അനുഭവങ്ങൾ മുഴുവൻ പരിഗണിച്ചു, തന്റെ ഭാവിയിലേക്കൊന്നു നോക്കുവാൻ, ആ ജീവനു അപ്പോഴാണു് സാധിക്കുക. യോഗഭ്രഷ്ടന്റെ അനന്തരജന്മത്തെപ്പററി പറയുമ്പോൾ ശ്രീകൃഷ്ണഭഗവാൻ പറയുന്നു.

"യോഗഭ്രഷ്ടനായ മനുഷ്യൻ പുണ്യവാന്മാർ പ്രാപിക്കുന്ന സ്ഥാനത്തെ പ്രാപിച്ചു അവിടെ വളരെകാലം വസിച്ചതിനുശേഷം, പരിശുദ്ധന്മാരും സാധകന്മാരുമായവരുടെ ഗൃഹങ്ങളിൽ ജനിക്കുന്നു.........അവിടെ അവനു പൂൎവ്വജന്മത്തിലെ ബുദ്ധിസംസ്കാരം ലഭിക്കയും അവിടെനിന്നു അവൻ മോക്ഷത്തിനുവേണ്ടി മുമ്പോട്ടു് പോകയും ചെയ്യുന്നു"

"അന്ത്യകാലത്തിൽ എന്നെത്തന്നെ സ്മരിച്ചുകൊണ്ടു് ദേഹത്യാഗം ചെയ്യുന്നവൻ എന്റെ സ്വരൂപത്തെ പ്രാപിക്കുന്നു. ഇതിൽ ഒരു സംശയവുമില്ല."

"അഥവാ,......മനുഷ്യൻ നിത്യം ഏതേതു സ്വരൂപത്തെ ധ്യാനിക്കുന്നുവൊ, അതാതു സ്വരൂപത്തെത്തന്നെ അന്ത്യകാലത്തിലും സ്മരിച്ചുകൊണ്ടു് അവൻ ദേഹത്തെ ത്യജിക്കുകയും, ആ സ്വരൂപത്തെ പ്രാപിക്കുകയും ചെയ്യുന്നു." *

മരണകാലത്തെ, ചിന്തയുടെ പ്രാധാന്യത്തെ അതിശയോക്തിയോടുകൂടി വൎണ്ണിക്കുന്ന പല കഥകളും പുരാണങ്ങളിൽ കാണാം. ഉദാഹരണം അജാമിളമോക്ഷം.

ഈ വിഷയത്തെപ്പററി ബുദ്ധമതഗ്രന്ഥങ്ങളിലും വ്യക്തമായ പ്രസ്താവങ്ങളുണ്ടു്.

(2) മനുഷ്യൻ വീണ്ടും വീണ്ടും ജന്മമെടുത്തു് അവന്റെ ആത്മവികാസം പൂൎത്തിയാക്കണമെന്നാണു് ഈശ്വരസങ്കല്പം.

* ഗീത 6-41-43; 8-5, 6.

അതിനെ മുൻനിറുത്തിവേണം അവൻെറ പൂർവ്വകർമ്മസഞ്ചയത്തിൽ നിന്ന് ഓരോ ജന്മത്തേക്കും വേണ്ടതു തിരഞ്ഞെടുക്കുവാൻ. ഇതു സാധാരണ ജീവാത്മാക്കൾക്കു തന്നെത്താൻ ചെയ്യുവാൻ സാധിക്കുന്ന കാര്യമല്ലെന്നു മുമ്പ് പറഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് ഈശ്വരകിങ്കരന്മാരായ കർമ്മദേവന്മാർ അതിൽ എടപെടുന്നതു്.

മനുഷ്യൻെറ പരിണാമത്തിൻെറ ആദ്യദശയിലുള്ളതായ ജന്മങ്ങളിൽ പാപംകൂടിയും പുണ്യംകുറഞ്ഞും ഇരിക്കുവാനെ വഴിയുള്ളു. ആ കർമ്മസഞ്ചയത്തിൽനിന്നു വല്ലതും ഒരു ഭാഗം പ്രാരബ്ധമായി എടുക്കുന്നു എങ്കിൽ പാപം കൂടി നില്ക്കുവാനേ വഴിയുള്ളു. അങ്ങിനെ വന്നാൽ ആ പാപവാസനയുടെ ഉൽക്കടമായ സമ്മർദ്ദംകൊണ്ടു്, കുറഞ്ഞുനില്ക്കുന്ന പുണ്യവാസനകൾക്കനുസരിച്ചു ജീവിക്കാനും അങ്ങനെ ആത്മവികാസം വർദ്ധിപ്പിക്കുവാനും സാദ്ധ്യമാകാതെവരും.

പുണ്യവാസനയും പാപവാസനയും എല്ലാ മനുഷ്യരിലും ഉള്ളതായി നമുക്കറിയാം. ആത്മസംസ്കാരം ഉണ്ടാകണമെന്നുള്ള ആഗ്രഹവും സാമാന്യം എല്ലാവർക്കും ഉള്ളതായിട്ടാണ് കാണുന്നതു്. അതിനുവേണ്ടി ദുർവ്വാസനകളോട് മല്ലിടുവാനും ശ്രമംചെയ്യാതിരിക്കുന്നില്ല. എന്നാൽ പൂർവ്വാർജ്ജിതമായ ദുർവ്വാസനകളുടെ ശക്തി വളരെ അധികമായിരിക്കുമ്പോൾ ഈ ശ്രമം ഫലിക്കാതെ, ദുർമ്മാർഗ്ഗത്തിൽപെട്ടു് അധഃപതിക്കുന്നു. ദുസ്സംസർഗ്ഗംകൊണ്ടും പ്രതികൂലപരിസരങ്ങൾകൊണ്ടും മററും സദ്വാസനകൾക്ക് വികസിക്കുവാനുള്ള സന്ദർഭം കിട്ടാതെ ദുർബ്ബലനായ മനുഷ്യൻ തോററുപോകുന്നു. അതുകൊണ്ടു് ആദ്യമാദ്യം പുണ്യം അല്പമെങ്കിലും മുൻതൂക്കം നില്ക്കത്തക്കവിധത്തിലും, പിന്നീട് പാപങ്ങളോട്ട് നേരിടുവാനുള്ള ശക്തികൂടുമ്പോൾ, പാപങ്ങൾ അധികമായി വരത്തക്കവിധത്തിലും പ്രാരബ്ധകർമ്മങ്ങൾ ദേവന്മാർ നിർണ്ണയിക്കുന്നു.

പൂർവ്വവാസനകൾ ഏതുവിധത്തിലിരുന്നാലും ഈ ജന്മത്തിലെ പ്രയത്നത്തിന് ആത്മവികാസവിഷയത്തിൽ ഒരു

വലിയ സ്ഥാനമുണ്ട്. പൂർവ്വവാസനകളുടെ ഒരു പശ്ചാത്തലമുണ്ടെങ്കിലും ഈ ജന്മത്തിലെ പുരുഷപ്രയത്നംകൊണ്ട് ആത്മവികാസം വൎദ്ധിപ്പിക്കുകയാണ് മനുഷ്യജന്മത്തിൻെറ ഉദ്ദേശം. അങ്ങിനെയുള്ള ഒരു ആത്മസമരത്തിന് അനുയോജ്യമായ പരിസരം ഉണ്ടാക്കിത്തരികമാത്രമാണ് ദേവന്മാരുടെ കൎത്തവ്യം. ആത്മവികാസത്തിന് സാമാന്യം സ്ഥിരത സിദ്ധിച്ചിട്ടുള്ളവൎക്ക് ഏതുവിധത്തിലുള്ള അത്യാഹിതങ്ങൾ വന്നാലും, എത്ര പ്രലോഭനങ്ങൾ ഉണ്ടായാലും, എല്ലാത്തിനേയും അചഞ്ചലമായി നേരിടുവാൻ സാധിക്കുമെന്നു നാം കാണുന്നുണ്ട്. ഇതിൽനിന്നു ദേവന്മാർ പുണ്യപാപങ്ങളെ കൂടിയും കുറഞ്ഞും നിൎണ്ണയിക്കുന്നതിൻെറ ഔചിത്യം നമുക്ക് മനസ്സിലാക്കാം.

## കുടുംബം

ഒരു ആത്മാവിൻെറ ജനനസ്ഥലവും കുടുംബവും നിശ്ചയിക്കുന്നതു് ദേവന്മാർ ചെയ്യുന്ന മററൊരു സഹായമാണ്. ഈ കാൎയ്യത്തിൽ വളരെ സംഗതികൾ ഒത്തുചേരുവാനുണ്ട്. ആത്മാവിൻെറ പൂൎവ്വവാസനകൾ വികസിക്കുവാനും പുണ്യപാപകടങ്ങൾ ചെയ്തുതീൎക്കാനും ജനനകാലത്തു് ഏതുദേശത്തെ പരിത:സ്ഥിതിയാണ് അനുകൂലിക്കുക എന്ന് തീൎച്ചപ്പെടുത്തണം. ഈ ആത്മാവിനോട് പൂൎവ്വബന്ധമുള്ളവർ അവിടെ ഉണ്ടായിരിക്കണം. ഇപ്രകാരമുള്ള പല സംഗതികളും കരുതിക്കൊണ്ടാണ് ദേവന്മാർ ഓരോ ജീവാത്മാവിൻെറയും ജനനസ്ഥലം നിൎണ്ണയിക്കുന്നതു്.

ഇവിടെ ഒരു സംഗതികൂടി വിശദമാക്കേണ്ടതു ആവശ്യമാണെന്നു തോന്നുന്നു.

## വ്യത്യസ്ത മാൎഗ്ഗങ്ങൾ

എല്ലാ ആത്മാക്കളുടെയും മോക്ഷമാൎഗ്ഗം ഒരുപോലെയല്ല. ചിലർ കൎമ്മം വഴിക്കും മററുചിലർ ജ്ഞാനംവഴിക്കും വേറെ ചിലർ ഭക്തിമാൎഗ്ഗത്തിലും മുക്തന്മാരാകുന്നു എന്നു

പുരാണങ്ങളിൽനിന്നു നമുക്കു് മനസ്സിലാകുന്നു. ചരിത്രകാലത്തു് നമ്മുടെ അറിവിൽപെട്ടിട്ടുള്ള പല സിദ്ധന്മാരുടേയും ജീവിതരീതി നോക്കിയാൽ ഈ സംഗതി മനസ്സിലാക്കാം. ക്രിസ്തുവിന്റേയും നബിയുടേയും ജീവിതവികാസമാർഗ്ഗം എത്ര വ്യത്യസ്തമായിരുന്നു. നമ്മുടെ സമകാലീനന്മാരായ സിദ്ധന്മാരെത്തന്നെ നോക്കുക. മഹാത്മാഗാന്ധിയുടേയും അരവിന്ദഘോഷിന്റെയും രവീന്ദ്രനാഥടാഗൂറിന്റെയും ഉദാഹരണംതന്നെ ഈ സംഗതി വെളിപ്പെടുത്തുന്നു. ഇതുപോലെ ഓരോ ജീവന്റേയും പരമലക്ഷ്യം ഈശ്വരസായൂജ്യമാണെങ്കിലും അതിന്റെ ആത്മവികാസമാർഗ്ഗം ഒന്നു പ്രത്യേകമായിരിക്കും. ആ ലക്ഷ്യത്തെ പ്രധാനമായി കണ്ടുകൊണ്ടും അതിനെ പ്രാപിക്കുവാൻ പൂർവ്വകർമ്മങ്ങൾ എങ്ങിനെ വിനിയോഗിക്കാമെന്നു ആലോചിച്ചുകൊണ്ടുമാണു് ദേവന്മാർ ഒരു ജീവന്റെ ഓരോ ജന്മവും നിജപ്പെടുത്തുന്നതു്. ജീവാത്മാവിന്റെ ഈവിധത്തിലുള്ള വികാസത്തെ സഹായിക്കണമെന്നല്ലാതെ ദേവന്മാർക്കു് ഈ കാര്യത്തിൽ മററു യാതൊരു സ്വാഭിപ്രായമോ രാഗദ്വേഷങ്ങളൊ ഇല്ല.

ഇനി പുതിയതായ സ്ഥൂലദേഹനിർമ്മാണത്തിൽ ദേവന്മാർ എങ്ങിനെ പ്രവർത്തിക്കുന്നു എന്നാണു് ചിന്തിക്കുവാനുള്ളതു്.

## പാരമ്പര്യം

ഭ്രൂണശാസ്ത്രവിദഗ്ദ്ധന്മാരുടെ അഭിപ്രായപ്രകാരം ഏതു മനുഷ്യന്റേയും ബീജാണുവിൽ ആ മനുഷ്യന്റെ പൂർവ്വപിതാക്കളുടെ സകല അനുഭവങ്ങളുടേയും മുദ്രകൾ അന്തർഭവിച്ചിരിക്കും. അങ്ങിനെ ബീജാണുവിൽ ലയിച്ചുകിടക്കുന്ന ഘടകങ്ങളിൽനിന്നു ഒരു തലമുറയിൽ ചിലതുമാത്രം പ്രകടങ്ങളായിത്തീരുകയും ബാക്കിയുള്ളവ ലീനപ്രായങ്ങളായി കിടക്കുകയും ചെയ്യുന്നു എന്നാണു് കാണുന്നതു്. ഉദാഹരണമായി, സംഗീതവാസനയുള്ള ഒരാളുടെ പരമ്പരയിൽ ഒരു തലമുറയിലുള്ള കുട്ടികളിൽ ചിലരിൽ അതു് പ്രകാശിക്കുന്നതാ

യിട്ടും പിന്നെ ഒന്നോ രണ്ടോ തലമുറകളിൽ ആ വാസന വ്യക്തമായികാണാതേയും, പിന്നീട് ഒരു തലമുറയിൽ വീണ്ടും പ്രകടിതമായി വരുന്നതായും കണ്ടിരിക്കുന്നു. ഈ പ്രകൃതിശാസ്ത്രതത്ത്വത്തിനു ദേവന്മാരുടെ സ്ഥൂലദേഹനിർമ്മാണരീതി ഒരു പുതിയ വെളിച്ചം നൽകുന്നതാണ്.

പുനർജന്മമെടുക്കുവാൻ മാനസശരീരവും കാമശരീരവും ഉണ്ടായിത്തീർന്നതിന്റെ ശേഷം, പൂർവ്വജന്മങ്ങളിലെ ഭൂലോകാനുഭവങ്ങളുടെയെല്ലാം സംഗ്രഹം സ്പന്ദനശക്തിയായി ലയിച്ചുകിടക്കുന്ന സ്ഥൂലലോകപരമാണുവോടുകൂടി, സ്ഥൂലദേഹത്തിൽ പ്രവേശിക്കുവാൻ ജീവാത്മാവ് തയ്യാറായിനില്ക്കുന്നു എന്നു ഇതിനുമുമ്പിലത്തെ അദ്ധ്യായത്തിൽ പറഞ്ഞുവല്ലൊ. അങ്ങിനെയുള്ള ഒരു ജീവാത്മാവിന്, ഒരു ജന്മത്തിലേക്ക് പ്രാരബ്ധമായി എടുത്തിട്ടുള്ള കർമ്മങ്ങൾ ശരിയായി അനുഭവിക്കത്തക്കവിധത്തിലുള്ള ഒരുസ്ഥൂലദേഹം നിർമ്മിച്ചുകൊടുക്കുന്നതിൽ ദേവന്മാർ ചെയ്യുന്ന സഹായത്തെപ്പററി ഇനി വിസ്തരിക്കാം. ആവശ്യമായ സ്ഥൂലദേഹത്തിന്റെ അംഗവിധാനം മുതലായവയെ നിർണ്ണയിക്കുകയും അതിനനുരൂപമായ ഒരു അച്ച് ആദ്യമായി ഗർഭാശയത്തിൽ ഉണ്ടാക്കിവെക്കുകയും ചെയ്യുന്നു. * സ്ത്രീയുടെ സ്ഥൂലദേഹത്തിലെ ആകാശമയമായ പ്രാണമയകോശത്തിൽനിന്നു, വേണ്ടതായ ധാതുക്കളെ എടുത്ത് അതുകൊണ്ടാണ് അച്ച് നിർമ്മിക്കപ്പെടുന്നത്. ആ സൂക്ഷ്മമായ അച്ചിലാണ് മാതാപിതാക്കന്മാരിൽനിന്നു സ്രവിക്കുന്ന ശുക്ലശോണിതങ്ങൾ ചേർന്ന് ഒരു പുതിയ സ്ഥൂലദേഹം വാർക്കപ്പെടുന്നത്. ആ ജീവാത്മാവിന്റെ പ്രാരബ്ധകർമ്മമനുസരിച്ചു പുതിയ ദേഹത്തിനു വല്ല അംഗവൈകല്യവും ആവശ്യമാണെങ്കിൽ അച്ച് അതിനനുസരിച്ചിരിക്കും. അതുപോലെ അംഗങ്ങളുടെ സമ്പ്രദായവും ആ അച്ചിന്റെ മാതൃകപോലെയായിരിക്കും. അതിനുപുറമെ ബുദ്ധിസാമർത്ഥ്യം, കലാവാസന, പ്രയത്നശേഷി മുതലായ ഗുണങ്ങൾ പ്രകാശി

* ഉണ്ടാം കർമ്മഭോഗങ്ങളൊത്തോരുടലൊടൊത്തവൻ
മഹാഭാരതം-ശാന്തി 213—18.

ക്കവാൻ ഏതുവിധത്തിലുള്ള ഘടകങ്ങളാണോ ദേഹത്തിൽ പ്രധാനമായി വേണ്ടതു് ആ ഘടകങ്ങളെ ജാഗ്രത്താക്കുന്നു. അതുപോലെ ചില പ്രത്യേക വിഷമങ്ങളെ നേരിട്ടിട്ടു ആത്മ വികാസം സാധിക്കേണ്ടവിധത്തിലാണു് ആ വ്യക്തിയുടെ പ്രാരബ്ധകർമ്മമെങ്കിൽ, അതിനനുഗുണമായ അംഗവൈകല്യം, രോഗവാസന മുതലായവയും ആ ദേഹഘടനയിൽ ഉൾപ്പെടുത്തപ്പെടുന്നു.

## ഭ്രൂണനിർമ്മാണദേവത

ഇപ്രകാരമുള്ള ഭ്രൂണനിർമ്മാണവും പോഷണവും നടത്തുന്നതു്, കർമ്മദേവന്മാരുടെ ആജ്ഞയനുസരിച്ചു പ്രവർത്തിക്കുന്ന ഒരു പ്രത്യേക ദേവതയാണു്. ഇതിനെപ്പററി ചില സൂചനകൾ ഹിന്തുമതഗ്രന്ഥങ്ങളിൽ കാണാം. മന്ത്രശാസ്ത്രത്തിൽ ഷഷ്ഠീദേവി എന്നപേരിൽ ഒരു ഭ്രൂണസംരക്ഷണദേവതയെപ്പററി പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു്. മലയാളത്തിൽ അതിന് ഈററില്ലത്തമ്മ എന്നാണു് പറയുന്നതു്. ഷഷ്ഠീദേവീവ്രതം ബങ്കാളിൽ സാധാരണ ഗർഭിണികൾ അനുഷ്ഠിക്കാറുണ്ടു്. ഇതിനെപ്പററി ദേവീഭാഗവതത്തിലും പ്രസ്താവനയുണ്ടു്. ആ ദേവിയുടെ ധ്യാനം ഇപ്രകാരമാണു്.

"പീയൂഷകലശം ദിവ്യഭേഷജാന്യപി ഹസ്തയോഃ-
ബിഭ്രാണാ സൂതികാഗാരെ സുഖാസീനാ മഹേശ്വരീ
ഭൂതപ്രേതപിശാചാപസ്മാരക്രൂശ്മാണ്ഡഭൈരവാൻ
ഉച്ചാടയന്തി ഗർഭസ്ഥഭ്രൂണസംരക്ഷണക്ഷമാ
പ്രസന്നാ വരദാ ലോകജനനീ നഃ പ്രസീദതു"

ജീവാത്മാവു് പുതിയ ദേഹത്തിൽ പ്രവേശിച്ചു അതിൻെറ നിയന്ത്രണം കയ്യേല്ക്കുന്നതുവരെ ഈ ഭ്രൂണനിർമ്മാണദേവത ഗർഭത്തെ സശ്രദ്ധം സംരക്ഷിക്കുന്നു.

## ദുർവ്വാസനാപരിഹാരം

പ്രാരബ്ധകർമ്മാനുഭവത്തിനു് അനുകൂലങ്ങളായ ഘടകങ്ങൾ പുതിയ ശരീരങ്ങളിൽ ഉണ്ടായിരിക്കും എന്നാണ

ല്ലൊ മേൽപറഞ്ഞതിൽനിന്ന വ്യക്തമാകുന്നതു്. എന്നാൽ അവ അതേപടിക്കതന്നെ വികാസം പ്രാപിക്കണമെന്നില്ല. ആജീവാത്മാവിൻെറ ഇച്ഛാശക്തിക്കം പുതിയ ജന്മത്തിലെ പരിതഃസ്ഥിതികൾക്കം അവയെ ഏറെക്കുറെ മാററുവാൻ കഴിയും. ഒരാൾക്ക് കമ്മമനസരിച്ചു മദ്യപാനാസക്തിയുണ്ടെന്ന വിചാരിക്കുക. ആ വാസയ്ക്കനസരിച്ചു സ്ഥൂല ദേഹത്തിൽ മദ്യപാനപ്രവണതയുള്ള ചില അംശങ്ങൾ ഉണ്ടാകുന്നതാണ്. ആ വാസന പൂർവ്വകമ്മപരിണാമമായി ഉണ്ടായിട്ട്, വിപാകം പ്രാപിക്കുവാൻ തയ്യാറായി വന്ന ചേൎന്നിരിക്കുകയാണ്. എന്നാൽ അതു് അതേതരത്തിൽ ഫലിക്കണമോ എന്നുള്ള കാൎയ്യം ജീവാത്മാവിന്റെ ഈ ജന്മത്തിലെ പ്രവൃത്തികൾക്കം പരിതഃസ്ഥിതികൾക്കം അനസരിച്ചിരിക്കും. പൂർവ്വകമ്മങ്ങളുടെ സമ്മൎദ്ദം ഹേതുവായിട്ട് അതിന പ്രാരബ്ധത്തിൽ സ്ഥാനം ലഭിക്കാതെ നിവൃത്തിയില്ല, ശരിതന്നെ. എന്നാൽ അതിൻെറ ഫലപ്രാപ്തി കേവലം പൂർവ്വനിയതമല്ല. വ്യക്തിയുടെ പുരുഷപ്രയത്നം ഈ വിഷയത്തിൽ എത്ര പ്രധാനമാണെന്ന ഇതിനമുമ്പു് വിസ്തരിച്ചിട്ടുണ്ട്. വാസനകൾ ഫലിക്കുന്ന വിഷയത്തിൽ, ശിശുവിന ആലോചിച്ചു പ്രവൎത്തിക്കാറാകുന്നതുവരെ മാതാപിതാക്കന്മാരുടെ വിചാരങ്ങൾക്കം വികാരങ്ങൾക്കം പ്രവൎത്തികൾക്കം ശിശുവിൻെറ മററു പരിസരങ്ങൾക്കം വ്യത്യാസങ്ങൾ വരുത്തുവാൻ സാധ്യമാണ്. കമ്മവാസനകളെ ഭേദപ്പെടുത്തുന്നതിനുള്ള അവസരം ഗൎഭാധാനകാലം മുതല്ക്കുതന്നെ ഉണ്ട്. അതുകൊണ്ടാണ് ഗൎഭിണികൾ സദാചാരത്തോടും സന്തോഷത്തോടും കൂടിയിരിക്കണമെന്ന് പറയുന്നതു്. അതുപോലെതന്നെ ഗൎഭകാലത്തു് സന്താനത്തിൻെറ ശ്രേയസ്സിനെ ഉദ്ദേശിച്ചു് ചെയ്യപ്പെടുന്ന വൈദികകർമ്മങ്ങൾക്കം ഇതുപോലെയുള്ള ഫലം ഉണ്ട്. ഇങ്ങിനെയുള്ള കരുതൽകൊണ്ടു് പൂർവ്വവാസനയിലുള്ള ദോഷഘടകങ്ങളുടെ ശക്തി കുറയ്ക്കുവാനം ഫലിക്കാതാക്കുവാനം മനുഷ്യപ്രയത്നംകൊണ്ടു് സാധ്യമാണെന്ന് ഇതിൽനിന്ന മനസ്സിലാക്കണം. ഒരു രാജ്യത്തിലെ സാമുദായികവും രാഷ്ട്രീയവുമായ സ്ഥിതികൾക്കം ഈ കാൎയ്യ

ത്തിൽ പ്രാധാന്യമുണ്ട്. മദ്യപാനവാസനയോടുകൂടി ജനി ക്കുന്ന ഒരാളുടെ രാജ്യത്ത്, മദ്യനിരോധനിയമം വരുന്നവെ ങ്കിൽ ആ വാസനയ്ക്കു യഥേഷ്ടം വികസിക്കുവാൻ നിവൃത്തിയി ല്ലാതെ അതു് നിർജ്ജീവമായിത്തീരുന്നു. അതുകൊണ്ടു് മനു ഷ്യൻെറ ഗാഹികജീവിതവും, സാമുദായികവും രാഷ്ട്രീയവു മായ നിയമങ്ങളും സദ്വാസനകളെ വികസിപ്പിക്കുന്നതിനും ദുർവ്വാസനകളെ നശിപ്പിക്കുന്നതിനും പര്യാപ്തങ്ങളായിരി ക്കണം. അതുകൊണ്ടു് ഈ വിഷയത്തിൽ വ്യക്തികളുടെ രക്ഷാകർത്താക്കന്മാൎക്കുള്ളതുപോലെതന്നെ ഭരണാധികാരി കൾക്കും ഗൌരവമായ ചുമതലയുണ്ടു്.

---

## അധ്യായം 10.

# കമ്മവും ജ്യോതിശ്ശാസ്ത്രവും

### ജനനസമയം

ജ്യോതിഷം ഒരു പ്രാചീന ശാസ്ത്രമാണു്. അസ്സിരിയ, ബാബിലോൺ, കാൽഡിയ, ഈജിപ്തു് എന്നീ രാജ്യങ്ങളി ലെ പ്രാചീന സംസ്കാരങ്ങളിൽ ജ്യോതിഷത്തിനു് ഒരു മാ ന്യസ്ഥാനം ഉണ്ടായിരുന്നു എന്നു ഗവേഷകന്മാർ പറയുന്നു. ഭാരതത്തിൽ ജ്യോതിഷം ഒരു വേദാംഗമാണു്. പുരാതന കാലംമുതല്ക്കുതന്നെ നമ്മുടെ ആത്മീയവും ഭൌതികവുമായ എല്ലാ പ്രധാന കമ്മങ്ങളിലും ജ്യോതിഷത്തിൻെറ മാൎഗ്ഗനി ർദ്ദേശങ്ങൾ ഭാരതീയർ അനുസരിച്ചു പോന്നിട്ടുണ്ടു്. ജനന സമയത്തുള്ള ഗ്രഹസ്ഥിതിയെ അടിസ്ഥാനമാക്കി ഒരാളുടെ ഈ ജന്മത്തിലെ ജീവിതഗതി മുൻകൂട്ടി നിർണ്ണയിക്കാമെന്നു് ജ്യോതിശ്ശാസ്ത്രം അവകാശപ്പെടുന്നു. "എൻെറ ജാതകഫ ലം," "എൻെറ ഗ്രഹപ്പിഴ", 'ഗ്രഹചാരം' എന്നെല്ലാം ജന ങ്ങൾ പറയുമ്പോൾ അവരുടെ കമ്മത്തേയും സുഖദുഃഖങ്ങ

ളേയും നിയന്ത്രിക്കുന്നതു് കേവലം ഗ്രഹങ്ങളാണെന്നു തോന്നിപ്പോകും. ഇതിൽ എത്രത്തോളം വാസ്തവമുണ്ടു്? കർമ്മനിയമവും ജ്യോതിഷവും തമ്മിലുള്ള യഥാർത്ഥ ബന്ധമെന്തു്? ജ്യോതിഷം വെറും അന്ധവിശ്വാസമാണെന്നു് ചിലർ; നേരമറിച്ച്, പ്രതിദിനം പഞ്ചാംഗം നോക്കീട്ടുവേണം പ്രവൃത്തിതുടങ്ങുവാൻ എന്നു് മററുചിലർ. ആദ്ധ്യാത്മികതത്ത്വങ്ങളിൽ വിശ്വസിക്കുന്നവന്റെ നില ഇൗ രണ്ടേററങ്ങൾക്കിടയിൽ എവിടെയാണു? ഇൗ ചോദ്യങ്ങൾക്കു് സമാധാനമാണു് ഇവിടെ ചുരുക്കത്തിൽ പറയുവാൻ ശ്രമിക്കുന്നതു്.

സൌരമണ്ഡലം ഒരു സംഘടിത വ്യൂഹമാണെന്നും അതിലെ ഭരണകേന്ദ്രവും ശക്തിവികിരണകേന്ദ്രവും സൂര്യനിലാണെന്നും പ്രകൃതിശാസ്ത്രം പഠിപ്പിക്കുന്നു. ഇൗ വാസ്തവം ജ്യോതിഷം പണ്ടേ പറഞ്ഞിട്ടുള്ളതാണു്. എന്നാൽ പ്രകൃതിശാസ്ത്രം ഇതുവരെ കണ്ടുപിടിച്ചിട്ടില്ലാത്ത ചില സംഗതികൾകൂടി ജ്യോതിശ്ശാസ്ത്രസിദ്ധാന്തങ്ങളിൽ ഉണ്ടു്. സൂര്യനും ഗ്രഹങ്ങളും ഏതോ ഒരു ശക്തിക്കധീനമായി ചലിച്ചുകൊണ്ടിരിക്കുന്ന ഭൌതികഗോളങ്ങളാണെന്നു മാത്രം ധരിച്ചാൽ പോര. ഓരോ ഗോളത്തിനും ആത്മീയമായ ഒരു വ്യക്തിത്വമുണ്ടു്; അതിന്റെ സകല ചേഷ്ടകളും ബോധപൂർവ്വമാണു് നടക്കുന്നതു്; അതുപ്രകാരം ഇൗ ഭൂഗോളം കേവലം ഒരു മൺപിണ്ഡമെന്നു കരുതിയാൽ മതിയാവില്ല. ഭൂമിക്കു് മാനസികവും ആത്മീയവുമായ ദിവ്യശക്തികൾ ഉണ്ടു്; ഭൂമിദേവിയുടെ ഒരു സ്ഥൂലോപാധി മാത്രമാണു് ഭൂഗോളം; ഇൗ ഭൂഗോളത്തിൽ സ്ഥൂലമായും സൂക്ഷ്മമായും നടക്കുന്ന സകല വ്യാപാരങ്ങളും ആ ഗ്രഹദേവതയുടെ നിയന്ത്രണത്തിലാണു് സംഭവിക്കുന്നതു്. ഇൗ തരത്തിലാണു് ഗ്രഹങ്ങളെപ്പററി ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ വിശ്വാസം. മനുഷ്യന്റെ ഇന്ദ്രിയങ്ങൾക്കും മനുഷ്യനിർമ്മിതങ്ങളായ യന്ത്രങ്ങൾക്കും അഗോചരങ്ങളായ പല ശക്തിവിശേഷങ്ങളും ഗ്രഹങ്ങൾക്കുണ്ടെന്നും, അതുകൊണ്ടു് അവയുടെ ചലനങ്ങളും അവയ്ക്കു് പരസ്പരമുള്ളതായ ബന്ധങ്ങളും ഇൗ ഗ്രഹങ്ങളേയും അവയിലുള്ള ജീവി

കളേയും സാരമായി ബാധിക്കുന്നുണ്ടെന്നും ജ്യോതിശ്ശാസ്ത്രം സിദ്ധാന്തിക്കുന്നു. നമുക്ക് ഏററവും അടുപ്പമുള്ള ഒരു ഗ്രഹമാണ് ചന്ദ്രൻ. ചന്ദ്രനിൽതട്ടി പ്രതിബിംബിക്കുന്ന സൂര്യരശ്മിയെ നാം നിലാവായി അറിയുന്നു. ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങൾ അനുസരിച്ച് കടലിൽ വേലിയേററവും വേലിയിറക്കവും ഉണ്ടാകുന്നു. അതുപോലെ ചന്ദ്രന്റെ സ്ഥിതി മനുഷ്യശരീരത്തിലും ചില വിത്യാസങ്ങൾ ഉണ്ടാക്കുന്നുണ്ടെന്ന് നമുക്ക് അനുഭവംകൊണ്ടറിയാം. കാസം, ഉന്മാദം മുതലായ രോഗങ്ങൾക്ക് വാവടുക്കുമ്പോൾ ശക്തിവർദ്ധിക്കുന്നു. ആസന്നമൃത്യുവായ ഒരുവന് അമാവാസി ഒരു വിഷമഘട്ടമാണ്. സൂര്യരശ്മി ചന്ദ്രനിൽതട്ടി പ്രതിബിംബിക്കുന്നതുപോലെതന്നെ മററുഗ്രഹങ്ങൾ വഴിക്കും ഭൂമിയിൽ എത്തുന്നുണ്ടാകണം. അതുകൊണ്ട് നിലാവിനുള്ളതുപോലെതന്നെ മററുഗ്രഹങ്ങളിൽനിന്നു വരുന്ന രശ്മികൾക്കും ഭൂമിയേയും അതിലെ ജീവികളേയും ബാധിക്കുവാൻ സാദ്ധ്യമാണെന്നനുമാനിക്കാം. മറെറാരു സംഗതികൂടി ഇവിടെ ആലോചിക്കുവാനുണ്ട്. സൂര്യനും മററുഗ്രഹങ്ങളും പലപ്രകാരത്തിൽ അത്യുഗ്രമായി ചലിച്ചുകൊണ്ടിരിക്കുന്നവയാണ്. അതു് ഹേതുവായി, ഗ്രഹങ്ങൾക്കും ഭൂമിക്കും തമ്മിലുള്ള സ്ഥിതിഭേദങ്ങൾ പ്രതിനിമിഷം വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുന്നു. ഭൂമിയുടെ ചലനത്തെപ്പററിത്തന്നെ ആലോചിക്കാം. അതിന്റെ ദിനചലനം ആകാശത്തിൽ ഒരു വൃത്തമുണ്ടാക്കും. അങ്ങിനെ ഒരു വൃത്തശ്രേണിയുണ്ടാക്കിക്കൊണ്ടാണ് ഭൂമി സൂര്യനെ പ്രദക്ഷിണം ചെയ്യുന്നതു്. ചന്ദ്രനാകട്ടെ ഇതുപോലെ രണ്ടു വൃത്തശ്രേണികളോടുകൂടി സൂര്യനുചുററും സഞ്ചരിക്കുന്നു. ഇപ്രകാരം മററുഗ്രഹങ്ങളും അവയുടെ ഉപഗ്രഹങ്ങളും ആകാശത്തിൽ ഉണ്ടാക്കിക്കൊണ്ടിരിക്കുന്ന വൃത്തശ്രേണികളെയും അവതമ്മിലുള്ള ബന്ധുമിത്രഭാവങ്ങളേയും ഒന്നു വിഭാവനം ചെയ്തുനോക്കുക. അവ ഓരോന്നും ഓരോ പ്രത്യേക നിറത്തിലുള്ളവയാണെന്നുകൂടി നാം സങ്കല്പിക്കുന്നതായാൽ പല നിറങ്ങളിലുള്ള ചങ്ങലകൾ ഭൂമിയുടെ പരിവർത്തനശ്രുംഖല

യിൽ കെട്ടിപ്പിണയുന്നതായി നമുക്ക് കാണാൻ കഴിയും. ഇവ അതിശീഘ്രത്തിൽ ചലിച്ചുകൊണ്ടിരിക്കുകയും അവയുടെ സഞ്ചാരപഥം വ്യത്യാസപ്പെട്ടിരിക്കയും ചെയ്യുന്നതുകൊണ്ട് ഇവയിലുണ്ടാകുന്ന മാററങ്ങൾ ഭൂമിയെ അനേകവിധത്തിൽ ബാധിക്കും. അവ പ്രതിനിമിഷം വ്യത്യാസപ്പെട്ടുകൊണ്ടിരിക്കയും ചെയ്യും.

## ഗ്രഹങ്ങളുടെ ആന്തരബന്ധം

ഇതിനുപുറമെ മറെറാരു സംഗതികൂടി ചിന്തിക്കുവാനുണ്ട്. സൂര്യന്റെ വെളിച്ചത്തെ Spectroscope എന്നയന്ത്രംകൊണ്ട് പരിശോധിച്ച് അതിൽ എത്രെത്ര ലോഹങ്ങളാണുള്ളതെന്നു കണ്ടുപിടിച്ചിട്ടുണ്ട്. ഈ ഒരു ഉദാഹരണത്തിൽനിന്നു ഓരോ ഗ്രഹത്തിന്റെയും സ്ഥൂലഉപാധിയുടെ ധാതുഘടകങ്ങൾ വ്യത്യസ്തങ്ങളാണെന്ന് ഊഹിക്കാം. അതിനുപുറമെ ഓരോ ഗ്രഹത്തിനും ഈ സ്ഥൂലഉപാധിക്കു പുറമെ മാനസികവും ആത്മീയവുമായ ഒരു വ്യക്തിത്വമുണ്ടെന്നു നാം ഇതിനുമുമ്പ് പറഞ്ഞുവല്ലൊ. അതുകൊണ്ട് ഭൂമിയോട് ഓരോ ഗ്രഹത്തിനും ഉള്ള ബന്ധം ഹേതുവായിട്ട്, ഭൂമിയിലുള്ള ജീവികളിൽ കായികമായും മാനസികമായും സൂക്ഷ്മമായ മാററങ്ങൾ പ്രതിനിമിഷം സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നു വ്യക്തമാകുന്നുണ്ട്. വേറെ ഒരു സംഗതികൂടി ഇവിടെ പ്രസ്താവ്യമാണ്.

സൌരമണ്ഡലം ആകെക്കൂടി ഒരു സംഘടിതവ്യക്തിയാണ്. മനുഷ്യദേഹത്തിൽ അസ്ഥി, മജ്ജ, മാംസം എന്നിങ്ങനെ പല ധാതുക്കളും ഉണ്ട്. അവയിൽ അസ്ഥിയിൽ കാൽസിയം, രക്തത്തിൽ ഇരിമ്പ്, എന്നിങ്ങിനെ ഓരോ വിഭാഗത്തിൽ ഓരോ ഘടകങ്ങൾ പ്രധാനമായിരിക്കുന്നു. അതുപോലെതന്നെ പ്രാണൻ, അപാനൻ, ഉദാനൻ ഇങ്ങനെ പഞ്ചപ്രാണങ്ങൾ ദേഹത്തിൽ വ്യത്യസ്തവ്യാപാരങ്ങളെ നിയന്ത്രിക്കുന്നു. അപ്രകാരം സൌരമണ്ഡലത്തിലെ ഓരോ ഗ്രഹത്തിനും ആ ബ്രഹ്മാണ്ഡശരീരത്തിലെ ഓരോ അംഗം

എന്ന നിലയിൽ പ്രത്യേകം ധർമ്മങ്ങൾ ഉള്ളതായി വിചാരിക്കണം. അതുപ്രകാരം ഓരോ ഗ്രഹത്തിലും ചില പ്രത്യേക ധാതുക്കൾക്ക് പ്രാധാന്യമുണ്ടാകാമെന്നും നാം ധരിക്കണം. **(God created man in his own image)** 'ദൈവം മനുഷ്യനെ തന്റെ സ്വന്തരൂപത്തിൽ സൃഷ്ടിച്ചു' എന്ന് ക്രിസ്തുഭഗവാൻ പറഞ്ഞിട്ടുണ്ട്. പ്രപഞ്ചം ബ്രഹ്മാണ്ഡവും മനുഷ്യൻ പിണ്ഡാണ്ഡവുമാണെന്ന് വേദാന്തികൾ പറയുന്നു. ആ ബ്രഹ്മാണ്ഡത്തിലുള്ള സകല ശക്തികളും, സകല ഘടകങ്ങളും മനുഷ്യനിൽ ഉണ്ടെന്നും, മനുഷ്യനും ബ്രഹ്മാണ്ഡവും തമ്മിൽ അച്ഛേദ്യമായ ഒരു ശാശ്വത ബന്ധമുണ്ടെന്നുമാണ് ഹിന്ദുമതസിദ്ധാന്തം. അതുകൊണ്ട് ഈ തത്വം അനുസരിച്ചു സൌരമണ്ഡലത്തിലുള്ള മാററങ്ങൾക്ക് അനുഗുണമായ വ്യത്യാസങ്ങൾ മനുഷ്യരിലും ഉണ്ടാകാതെ തരമില്ല. ഇതുവരെ പറഞ്ഞ തത്വങ്ങളുടെ വെളിച്ചത്തിൽ നോക്കുന്നതായാൽ ഒരു പുതിയ മനുഷ്യദേഹത്തിന്റെ ബീജാവാപമുഹൂർത്തവും അതിനനുസരിച്ചുള്ള ജനനസമയവും അപ്പോഴത്തെ ഗ്രഹസ്ഥിതിയും തമ്മിൽ എത്രത്തോളം ബന്ധമുണ്ടെന്ന് നമുക്ക് മനസ്സിലാക്കാവുന്നതാണ്. ഒരു ജീവാത്മാവിന്റെ പ്രാരബ്ധകർമ്മമനുസരിച്ചു പുതിയ ദേഹത്തിൽ ഏതെല്ലാം ഘടകങ്ങൾക്ക് ബലം കൂട്ടിയും ഏതെല്ലാററിനു ബലം കുറച്ചും കർമ്മദേവന്മാർ അതിനെ നിർമ്മാണം ചെയ്തിരിക്കുന്നു എന്ന്, ജനനസമയത്തെ ഗ്രഹനില നോക്കി ഗണിക്കാമെന്നാണ് ജ്യോതിഷന്മാർ പറയുന്നത്. (ജനനസമയത്ത് ജനിച്ചതുകൊണ്ടാണ് പ്രാരബ്ധകർമ്മം ഈ തരത്തിലായിത്തീർന്നത് എന്നു ധരിക്കുന്നത് തെററാണ്.) ഉദാഹരണമായി, മനസ്സിന്റെ അധിഷ്ഠാനഗ്രഹമായ ചന്ദ്രന്റെ സ്ഥിതിയും ബലവും പരിഗണിച്ച് ലഗ്നത്തിന്റെ (ശിശുവിന്റെ) മനോബലവും, ബുദ്ധിയുടെ അധിഷ്ഠാനദേവതയായ ബുധന്റെ സ്ഥിതിനോക്കി ബുദ്ധിശക്തിയും നിർണ്ണയിക്കാം. പ്രാരബ്ധകർമ്മം ഇന്നവിധമായിരിക്കുമെന്ന് ജനനസമയത്തെ ഗ്രഹസ്ഥിതി ചൂണ്ടിക്കാണിക്കുന്നു എന്നാണ് ധരിക്കേണ്ടത്.

## ജനനസമയം ഒന്നാണെങ്കിലും ജീവിതത്തിന്റെ വ്യത്യാസം

ഇവിടെ ഒരു ചോദ്യത്തിന് അവകാശമുണ്ട്. ജനനസമയത്തെ ഗ്രഹനില ആ ജീവിതത്തിലെ അനുഭവങ്ങളുടെ ഒരു സംക്ഷിപ്തചിത്രമാണെങ്കിൽ ഒരേസമയത്തു ജനിക്കുന്ന രണ്ടുവ്യക്തികളുടെ അനുഭവങ്ങൾ ഒരേവിധമായിരിക്കേണ്ട തല്ലേ? ഒരേനിമിഷത്തിൽ പല ജനനവും നടക്കുന്നുണ്ടെങ്കിലും അങ്ങിനെ ജനിച്ചവരുടെ അനുഭവങ്ങൾക്ക് ഐകരൂപ്യം ഒരിടത്തും ഉണ്ടായിട്ടുള്ളതായി അറിവില്ല. അതുപോലെ ഗ്രഹസ്ഥിതി ഒരുപോലെ ഇരുന്നാലും അനുഭവങ്ങൾ ഒരുപോലെ ഇരിക്കുന്നില്ല. ഇതിനു സമാധാനമുണ്ട്. പ്രാരബ്ധകമ്മങ്ങൾ തിരഞ്ഞെടുക്കുന്നതു് എന്തെല്ലാം സംഗതികൾ പരിഗണിച്ചിട്ടാണെന്നു ഇതിനുമുമ്പ് പറഞ്ഞിട്ടുണ്ട്. അതിൽ പ്രധാനമായതു്, ജീവാത്മാവിന്റെ പൂവ്വജന്മസംസ്കാരത്തെ പരിഗണിച്ചു (സംസ്കാരത്തിന്റെ അടുത്ത പടിയിലേക്ക് കയറാൻ) ഈ ജന്മത്തിൽ ഏതുതരത്തിലുള്ള ചുററുപാടുകളാണ് സഹായിക്കുക എന്നുള്ളതാണ്. അനേകജന്മങ്ങളിലെ അനുഭവങ്ങളാകുന്ന പശ്ചാത്തലത്തോടുകൂടിയ ഒരാത്മാവും അത്രയും വികാസം സിദ്ധിച്ചിട്ടില്ലാത്ത ഒരാത്മാവും തമ്മിൽ ആ വിഷയത്തിൽ വളരെ വ്യത്യാസമുണ്ടാകുമെന്ന് നമുക്ക് മനസ്സിലാക്കാം. എന്നാൽ ഒരു പുതിയ ജന്മത്തിൽ അവക്ക് ജീവവികാസത്തിനുള്ള ആനുകൂല്യപ്രാതികൂല്യങ്ങൾ ഒരുപോലെയാക്കുന്നതു് നന്നെന്ന് ദേവന്മാർ കണ്ടിട്ടുണ്ടെങ്കിൽ, അതിനെ അനുസരിച്ചുള്ള ഭൌതികപരിസരങ്ങൾ തമ്മിൽ ചില സാമ്യങ്ങൾ ഉണ്ടാകും. എന്നാൽ ആ പരിസരങ്ങൾ, ജന്മം എടുക്കുന്ന വ്യക്തിയെ എങ്ങിനെ സ്പർശിക്കുന്നു എന്നുള്ളതാണ് ഇതിൽ പ്രധാനമായ കായ്യം. ജീവാത്മാവിന്റെ പൂവ്വസംസ്കാരം അനുസരിച്ചിരിക്കും, ഒരുവന് പരിസരങ്ങളിൽനിന്നുണ്ടാകുന്ന സുഖവും അസുഖവും. ലോകാനുഭവങ്ങളിൽനിന്നു അവൻ പഠിക്കുന്ന പാഠങ്ങളും അതുപോലെതന്നെയാണ്. ഒരു ഉദാഹരണം എടുക്കുക.

ഒരു കച്ചവടക്കാരൻ, കച്ചവടത്തിൽ പരിചയമുള്ള തന്റെ മൂത്ത പുത്രനേയും, പരിചയം ഇല്ലാത്ത ഇളയപുത്രനേയും ഒരു പുതിയ കച്ചവടത്തിൽ ഏർപ്പെടുത്തുന്നു. അതിന് അവർക്ക് മുതലും കച്ചവടസ്ഥലവും ചരക്കുകളും തുല്യമായി കൊടുക്കുന്നു. എന്നാലും ആ പുതിയ സംരംഭത്തിൽ രണ്ടു പേരുടെയും മനസ്സന്തുഷ്ടി ഒരുപോലെ ഇരിക്കുകയില്ല. ബാഹ്യസൌകര്യങ്ങൾ ഒരുപോലെയാണ്. എന്നാൽ അവയെ രണ്ടുപേരും സ്വീകരിച്ചുപയോഗിക്കുന്നതിൽ വ്യത്യാസമുണ്ടെന്നർത്ഥം. പൊതുവായ ചില ഗുണദോഷങ്ങൾ അവരെ ഒരുപോലെയാണ് ബാധിക്കുക. ചരക്കുകളുടെ വിലയിലുള്ള നിലവാരം, ഗവമ്മേണ്ട നിയമങ്ങൾ, കാലാവസ്ഥ, വില്പനസൌകര്യം എന്നിവ രണ്ടാളെയും ഒരുപോലെ സ്പർശിക്കും. എങ്കിലും അവസരങ്ങളെ ഉപയോഗിക്കുന്ന വിഷയത്തിലും, പരിസരങ്ങളോടുള്ള മനോഭാവത്തിലും അവർ തമ്മിൽ വ്യത്യാസമുണ്ടായിരിക്കും. ഏതാണ്ട് ഇത്തരത്തിലായിരിക്കും, പൂർവ്വജന്മസംസ്കാരത്തിൽ വ്യത്യാസമുണ്ടെങ്കിലും ഈ ജന്മത്തിൽ ഒരേസമയത്ത് ജനിക്കുന്നവരുടെ അനുഭവങ്ങളിലുള്ള താരതമ്യം. കിട്ടിയ തഞ്ചം ഉപയോഗിച്ചു ഉൽഗതി സമ്പാദിക്കുന്ന വിഷയത്തിലും ആത്മാവിന്റെ പൂർവ്വസംസ്കാരം ഒരു പ്രധാനഘടകമായിരിക്കും. അതിനും പുറമെ, പൂർവ്വജന്മങ്ങളിൽ കർമ്മബന്ധങ്ങളുള്ളവരായ ആത്മാക്കളുടെ സംസർഗ്ഗത്തിനുള്ള സൌകര്യത്തോടുകൂടിയായിരിക്കും പുതിയ ജന്മം എടുക്കുന്നത് എന്ന് ഇതിനുമുമ്പ് പറഞ്ഞിട്ടുള്ളതും ഈ സന്ദർഭത്തിൽ ആലോചിക്കേണ്ടതാണ്. അതുപ്രകാരം പുതിയ ജന്മത്തിൽ ഒരേസമയത്ത് ജനിച്ച രണ്ടു വ്യക്തികളുടെ കുടുംബസ്ഥിതിയും ചുറ്റുപാടുകളും വ്യത്യാസപ്പെടാതെ തരമില്ല. ഇങ്ങിനെയുള്ള വ്യത്യാസങ്ങൾ ഒഴിച്ചാൽ, ഒരേസമയത്ത് ജനിച്ച രണ്ടു് ആത്മാക്കളുടെ സാമാന്യ അനുഭവങ്ങൾക്ക് സാമ്യം ഉണ്ടെന്നു തന്നെയാണ് ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കണ്ടിട്ടുള്ളത്. ജോർജ്ജ് ഹെമ്മിങ്സ് എന്ന ഒരു ഇരിമ്പുകച്ചവടക്കാരനും ബ്രിട്ടീഷ് രാജാവു് ജോർജ്ജ് മൂന്നാമനും ഒരേസമയത്ത് ജനിച്ചു എന്നും അവരുടെ ജീവി-

താനുഭവങ്ങൾക്ക് വളരെ സാമ്യമുണ്ടായിരുന്നു എന്നും ആലൻ ലിയോ എന്ന പാശ്ചാത്യജ്യോതിശ്ശാസ്ത്രജ്ഞൻ പറയുന്നുണ്ട്. അവരുടെ രണ്ടുപേരുടേയും ഉദ്യോഗലബ്ധി, വിവാഹം, മരണം ഇവയെല്ലാം ഒരേസമയത്താണുണ്ടായത്.

## ജ്യോതിഷംകൊണ്ടുള്ള സഹായം

കൎമ്മാനുഭവങ്ങളെ നിയന്ത്രിച്ചു ജന്മം സഫലമാക്കുന്ന കാൎയ്യത്തിൽ ജ്യോതിശ്ശാസ്ത്രം എത്രത്തോളം ഉപകരിക്കുമെന്നാണ് ഇനി അറിയേണ്ടതു്. മാററുവാൻ പാടില്ലാത്തതായ ഭാവി അനുഭവങ്ങളെക്കുറിച്ചു ഒരു മുന്നറിയിപ്പുമാത്രമാണ് ജ്യോതിശ്ശാസ്ത്രം തരുന്നതെങ്കിൽ അതിൽനിന്നു നമുക്ക് ഗുണത്തിലധികം ദോഷമാണ് ഉണ്ടാകുവാൻ ഇടയുള്ളതു്. അപ്പോൾ പുരുഷപ്രയത്നംകൊണ്ട് ഫലമില്ലെന്നു വരുന്നതുകൊണ്ട് മനുഷ്യർ അലസരാകും. വരാൻ പോകുന്ന ദോഷത്തെപ്പററി ഭയവും ബുദ്ധിക്ഷയവും ഉണ്ടാകയും ചെയ്യും. എന്നാൽ വാസ്തവത്തിൽ ജ്യോതിഷത്തിന്റെ ഉദ്ദേശം അതല്ല. പുരുഷപ്രയത്നംകൊണ്ടും ദേവാനുകൂല്യംകൊണ്ടും നമ്മുടെ ഭാവിയെ നിയന്ത്രണം ചെയ്യാമെന്നുതന്നെയാണ് ജ്യോതിശ്ശാസ്ത്രത്തിലെ നിൎദ്ദേശം. അതിനുള്ള മാൎഗ്ഗങ്ങളും അതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

ഒരു കുട്ടിയുടെ ശരീരം പരിശോധിച്ച് ഒരു വൈദ്യൻ ആ കുട്ടിയുടെ ശരീരത്തിൽ കാൽസിയം കുറവാണെന്നും രക്തത്തിൽ ശോണകണികകൾ (Red corpuscles) പോരെന്നും ആ കുറവുകൾ നീക്കുവാൻ ഇന്നിന്ന മരുന്നുകൾ കൊടുക്കണമെന്നും പറയുന്നു. ശ്വാസകോശത്തിന്റെ ദൌൎബ്ബല്യത്തിന് സ്ഥലം മാറിതാമസിക്കണമെന്നും വിധിക്കുന്നു. വൈദ്യശാസ്ത്രം ദേഹത്തിന്റെ ഗുണദോഷങ്ങളെപ്പററി നമുക്ക് അറിവുതരുന്നതുപോലെ ജ്യോതിശ്ശാസ്ത്രം നമ്മുടെ ഈ ജന്മത്തിലെ കായികവും മാനസികവും ആത്മീയവുമായ സ്ഥിതിയെപ്പററി അറിവുതരികയും അവ സംബന്ധിച്ചുള്ള ന്യൂനതകളെ പരിഹരിക്കുവാനുള്ള വഴികളെ ഉപദേശിക്കയും ചെ

ശ്യന്നു. നാം പൂർവ്വജന്മങ്ങളിൽ ചെയ്തിട്ടുള്ള ചില കർമ്മങ്ങൾ അനുഭവത്തിൽ വരുവാൻ പോകുന്നു എന്നാണ് 'പ്രാരബ്ധം' എന്നുപറയുന്നതിന്റെ താല്പര്യം. അതു് അനുഭവിക്കുന്നതു് എല്ലാവരും ഒരേതരത്തിൽ വേണമെന്നില്ല. ഓരോരുത്തന്റെയും (ഈ ജന്മത്തിലെ) അനുഭവം അവൻ കർമ്മത്തെ നേരിടുന്ന രീതിയെ അനുസരിച്ചിരിക്കും. "വരുന്നതു വരട്ടെ" എന്നു പറഞ്ഞു അലസനായിരിക്കുന്നവൻ പൂർവ്വകർമ്മഫലം പൂർണ്ണമായി അനുഭവിക്കുകതന്നെ ചെയ്യും. പൂർവ്വകർമ്മത്തിലുള്ള ദോഷവാസനയ്ക്കു് കീഴടങ്ങി അതിൽ ലാലസനായിരിക്കാണു് ഭാവമെങ്കിൽ അതുകൊണ്ടു് ഉയർച്ചക്കു് പകരം അധഃപതനംതന്നെ വന്നുകൂടും. നേരെമറിച്ചു സദ്വാസനകളെ വികസിപ്പിക്കുവാനുള്ള ഉദ്യമം ഉയർച്ചയ്ക്കും ദുഷ്കർമ്മഫലങ്ങളിൽ നിന്നു മോചനത്തിനും വഴിയുണ്ടാക്കും. ഉൽക്കർഷത്തിന്നു വേണ്ടി പാപങ്ങളോടു് മല്ലിട്ടു്, പുണ്യങ്ങളെ വർദ്ധിപ്പിച്ചു ആത്മവികാസം സാധിക്കുന്നതു് എങ്ങിനെയാണെന്നുള്ളതിനു ജ്യോതിശ്ശാസ്ത്രത്തിൽ ധാരാളം മാർഗ്ഗനിർദ്ദേശങ്ങളുണ്ടു്.

## പ്രായശ്ചിത്തവിധികൾ

പാപപ്രതിവിധികളെപ്പററി സാമാന്യമായ അഭിപ്രായം രണ്ടുതരത്തിലാണു്. ജ്യോതിഷികന്മാരും വൈദികന്മാരും ശ്ലോകംചൊല്ലി വിധിക്കുന്ന ദാനങ്ങളും പൂജകളും മാത്രം ചെയ്താൽ പാപമോചനം സാധിച്ചു കഴിഞ്ഞു എന്നു് വിശ്വസിക്കുന്നവരാണു് ഒരു കൂട്ടർ. ഈവക പ്രതിവിധികൾ വൈദികന്മാർ മൂഢവിശ്വാസമുള്ള ജനങ്ങളെ ചൂഷണം ചെയ്യുന്നതിനു എഴുതി ഉണ്ടാക്കീട്ടുള്ള കള്ളപ്രമാണങ്ങളാണെന്നും, അതുകൊണ്ടു് ജാതകഫലം വ്യത്യാസപ്പെടുത്തുവാനുള്ള ഈ ശ്രമം വെറുതെയാണെന്നും വിശ്വസിക്കുന്നവരാണു് മററൊരു കൂട്ടർ. ദുഷ്കർമ്മത്തിനുള്ള പ്രതിവിധികളെപ്പററി ഈമാതിരി അവജ്ഞ ഉണ്ടായിത്തീരുവാൻ കാരണവുമുണ്ടു്. പ്രായശ്ചിത്തവിധികളിൽ സ്വാർത്ഥലാഭമുദ്ദേശിച്ചുള്ള കുതന്ത്രങ്ങൾ ധാരാളമുണ്ടെന്നു പ്രത്യക്ഷമായികാണാം.

അതുകൊണ്ടു് അവയുടെ അടിസ്ഥാനമായ തത്വങ്ങളും അവയ്ക്കുള്ള യുക്തിഭാഗവും തീരെ വിസ്മരിക്കപ്പെട്ടുപോകുന്നു. എന്നാൽ ദുഷ്കർമ്മഫലങ്ങളുടെ അധീനതയിൽനിന്നു വിമോചനത്തിനു യുക്തിയുക്തമായ മാർഗ്ഗങ്ങൾ നാം ഉപേക്ഷിക്കുന്നതു് ശരിയല്ല. വൈദികവിധികൾ ബുദ്ധിപൂർവ്വമായി പരിശോധിക്കുന്നതായാൽ നാം എന്താണു് കാണുന്നതു്? ഓരോ ദുഷ്കർമ്മത്തിനും പരിഹാരമായ പ്രത്യേക ദേവഭജനം, വ്രതാനുഷ്ഠാനം, മന്ത്രോപാസന, ലോകസേവനം, സുഖത്യാഗം മുതലായവയാണു് പ്രധാനമായി ഉത്തമശാസ്ത്രഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ളതു്. ആ കൂട്ടത്തിൽ ചിലതിനുപകരമായി സ്വർണ്ണപ്രതിമാദാനം, ബ്രാഹ്മണഭോജനം മുതലായതും പറഞ്ഞുകാണുന്നു. എന്നാൽ ഇന്നത്തെ ജ്യോതിഷികൾ പ്രതിവിധി നിശ്ചയിക്കുമ്പോൾ, പൂജ, ദാനം, ഊട്ടു് മുതലായവയ്ക്കാണു് പ്രധാനസ്ഥാനം കല്പിച്ചുകാണുന്നതു്. തപശ്ശക്തിയുള്ള കർമ്മികൾ ഉണ്ടായിരുന്ന കാലത്തു് ഇതിന് ഒരു ശരിയായ സ്ഥാനം ഉണ്ടായിരുന്നിരിക്കാം. എന്നാൽ ഇന്നത്തെ സ്ഥിതിക്കു് അവരവർതന്നെ ചെയ്യേണ്ടതായി വിധിച്ചിട്ടുള്ള സൂചനകളെ അനുസരിച്ചു പ്രവർത്തിക്കുന്നതാണു് ബുദ്ധിപൂർവ്വമായിരിക്കുക. ഈ തരത്തിലുള്ള പ്രതിവിധികളിൽ അന്തർഭവിച്ചിരിക്കുന്ന തത്വം എന്താണെന്നാലോചിക്കേണ്ടതുണ്ടു്. ശരീരത്തിലുള്ള പോരായ്മകൾ തീർക്കാൻ, പോരാത്ത ധാതുക്കൾ ചേർന്നിട്ടുള്ള ഔഷധങ്ങൾ വിധിക്കപ്പെടുന്നതുപോലെ, നമ്മുടെ മാനസികവും ആത്മീയവുമായ ദൌർബ്ബല്യം തീർക്കാൻ എന്തുപ്രയത്നമാണു് ചെയ്യേണ്ടതു് എന്നാണു് ഈ വിധികളിലെ യുക്തിഭാഗം. ചന്ദ്രൻെറ നീചസ്ഥിതികൊണ്ടു് ദേഹബലം കുറവാണെന്നുകാണുമ്പോൾ ആരോഗ്യത്തിനു ഔഷധം കഴിക്കണമെന്നു പറയുന്നകൂട്ടത്തിൽ പ്രാണശക്തിയുടെ ഉത്ഭവസ്ഥാനമായ സൂര്യനെ ഭജിക്കണമെന്നും കൂടി പറയുന്നതിൽ യുക്തിയുണ്ടു്. 'കൽസാന' കഴിച്ചു 'കാൽസിയ'ക്കുറവു തീർക്കണമെന്നു പറയുന്നതിൻെറ അർത്ഥം കൽസാനയുടെ അനുഗ്രഹംകൊണ്ടു് ദേഹം നന്നാകുമെന്നല്ലല്ലൊ. അതുപോലെ ക്ഷയരോഗികൾ മദനപ്പള്ളിയിൽ

താമസിക്കണമെന്നു പറയുന്നതു് ആ പ്രദേശം ഒരു പുണ്യസ്ഥലമായതുകൊണ്ടല്ല. അതുപോലെ സൂര്യഭജനം ചെയ്തു സൂര്യദേവന്റെ അനുഗ്രഹം സമ്പാദിക്കുന്നു എന്നു പറയുന്നതിന്റെ താല്പര്യം, മാനസികമായി സൂര്യനെ സമീപിച്ചിട്ടു് ചില ആന്തരശക്തികളെ (വിദ്യുച്ഛക്തി, റേഡിയശക്തി മുതലായവപോലെ) നാം ഗ്രസിക്കുന്നു എന്നാണു്. സൂര്യൻ മുതലായ ഗ്രഹങ്ങളിൽനിന്നു വിവിധ ശക്തികൾ ഗ്രസിക്കാവുന്നതുപോലെ, ഈശ്വരന്റെ ഓരോ പ്രത്യേക ഭാവങ്ങളായ ദേവന്മാരെ (ദേവി, കൃഷ്ണൻ, ഗണപതി, ശാസ്താവു്) ഭജിക്കുന്നതുകൊണ്ടും, മേൽപറഞ്ഞ യുക്തി അനുസരിച്ചു, ഈ വക ദോഷങ്ങൾ തീർക്കാവുന്നതാണെന്നും പ്രതിവിധികളിൽ കാണാം.

പ്രാരബ്ധത്തിലെ ദോഷഭാഗങ്ങൾ ഇന്നതാണെന്നു ജാതകം പറയുന്നു. അവയെ ഏതുവിധത്തിലാണു് നേരിടേണ്ടതു്? കർമ്മദോഷങ്ങളെ പ്രധാനമായി രണ്ടായിട്ടു തിരിക്കാം. ആദ്യത്തേതു് നമ്മുടെ ആത്മവികാസത്തിനും സുഖത്തിനും വിഘ്നങ്ങളായി വന്നിട്ടുള്ള മാനസികവും കായികവുമായ ദൌർബ്ബല്യങ്ങളാണു്. നമ്മൾ പൂർവ്വജന്മങ്ങളിൽ അന്യർക്കുണ്ടാക്കീട്ടുള്ള ഉപദ്രവങ്ങളുടെ ഫലമായി അവർ കടക്കാരെപ്പോലെ നമ്മുടെ ഉൽഗതിക്കു പ്രതിബന്ധങ്ങളായി വന്നിട്ടുള്ളതാണു് രണ്ടാമത്തേതു്. ഈ രണ്ടിനും ഉള്ളതായ പരിഹാരമാർഗ്ഗങ്ങളാണു് പ്രായശ്ചിത്തവിധികളിലെ ആന്തരനിബന്ധനകൾ. ഇതിൽ ഒന്നാമതു പറഞ്ഞതു് ചില സൂചനകളെക്കൊണ്ടു് വ്യക്തമാക്കാം. ജാതകവശാൽ അധികം സന്താനങ്ങൾക്കു യോഗമുണ്ടെന്നു കാണുന്നു എന്നു വിചാരിക്കുക. ദമ്പതികൾ ഇന്ദ്രിയസുഖാസക്തിക്കു വശംവദരായി ജീവിക്കുന്നപക്ഷം ആ യോഗം തികച്ചും ഫലിക്കുന്നതാണു്. അതുകൊണ്ടു് സാമ്പത്തികമായും കായികമായും പല ക്ലേശങ്ങളും അനുഭവിക്കേണ്ടി വരികയും ചെയ്യും. എന്നാൽ അതു മുൻകൂട്ടി അറിഞ്ഞിട്ടു ബ്രഹ്മചര്യംകൊണ്ടു് ആത്മനിയന്ത്രണം സാധിക്കുന്നപക്ഷം, കുടുംബക്ലേശം കുറയുന്നതിനോടൊപ്പം

കാമചാപല്യത്തെ എതിർക്കുന്നതിൽനിന്നു ആത്മശക്തി വർദ്ധിക്കുകകൂടി ചെയ്യും. ഇതുപോലെ ക്രോധശീലം ജാതകത്തിൽ ബലവത്തായികാണുന്നുവെങ്കിൽ അതിൻെറ ഫലമായി പല ആപത്തുകളും നമുക്കു വരാനിടയുണ്ടെന്നു മനസ്സിലാക്കാം. അതിനെ കരുതി, ക്ഷമാവ്രതം എടുക്കുന്ന പക്ഷം മുമ്പുപറഞ്ഞമാതിരി ക്രോധംകൊണ്ടുണ്ടാകാവുന്ന നാശങ്ങളിൽനിന്നു രക്ഷനേടാം. അതിനുപുറമെ അതിൻെറ വിപരീതമായ സത്വബലം സമ്പാദിക്കുവാൻ കഴിയും. അതുപോലെ ധനാപഹരണം കൊണ്ടുണ്ടായിട്ടുള്ള പാപം ബുദ്ധിപൂർവ്വകമായ ദാനംകൊണ്ടു നീക്കാവുന്നതാണ്. മേൽപറഞ്ഞ ഉദാഹരണങ്ങളിൽ പാപവിമോചനവിഷയത്തിൽ ആത്മപരിശുദ്ധിയുടെ ഭാഗമാണ് പ്രധാനമാക്കിയിരിക്കുന്നത്. എന്നാൽ മററുള്ളവരായിട്ടുള്ള കർമ്മകടം ഇതുകൊണ്ടെങ്ങിനെ വീട്ടും എന്നൊരുചോദ്യം ഉണ്ടാകാം. അതിനു ശരിയായ സമാധാനമുണ്ട്. സന്തതിയുടെ കാര്യം എടുക്കുക. ആത്മസംസ്കാരത്തെ മാത്രം മുൻനിറുത്തി ഇന്ദ്രിയനിഗ്രഹം ചെയ്യുമ്പോൾ, സന്താനങ്ങളായി വരേണ്ടവരോടുള്ള കടം വേറെ വിധത്തിൽ തീർക്കാവുന്നതാണ്. സ്വന്തം മക്കളില്ലാത്തവർ അന്യന്മാരുടെ കുട്ടികളെ സ്വപുത്രരെപ്പോലെ സ്നേഹിച്ചു വളർത്താറുണ്ട്. ഒരു അനാഥമന്ദിരത്തിൻെറ രക്ഷാകർത്രിണിയായ ഒരു സ്ത്രീക്ക് അനവധി കുട്ടികളോടുള്ള കർമ്മബന്ധം തീർത്തുകളയുവാൻ സാധ്യമാണ്. ആശ്രമാധിപതിയായ ഒരു സന്യാസിയുടേയും നില ഇതുതന്നെയാണ്. ഇങ്ങിനെ കർമ്മകടങ്ങൾ നേരിട്ടുള്ള ബന്ധംകൊണ്ടുതന്നെ തീർക്കേണമെന്നില്ല. സമുചിതമായ സൽക്കർമ്മങ്ങൾ ഈശ്വരാർപ്പണമായി ചെയ്യുന്നതുകൊണ്ട് ഏതുതരത്തിലുള്ള ദുഷ്കർമ്മത്തിനും പരിഹാരമുണ്ടാക്കാവുന്നതാണ്.

## പശ്ചാത്താപം

കർമ്മവിമോചനവിഷയത്തിൽ പശ്ചാത്താപത്തിന് ഒരു പ്രധാന സ്ഥാനമുണ്ടെന്നു മനസ്സിലാക്കേണ്ടതാണ്.

ക്രിസ്തുമതത്തിലെ (Confession 'കമ്പസ്സാരം') - പാപം സമ്മതിക്കലും, പ്രായശ്ചിത്തപ്രതിവിധികളിലെ "വിളിച്ചുചൊല്ലി പ്രായശ്ചിത്ത"വും ഇതിൽ പെടുന്നതാണ്.(1) അവരവർ ചെയ്തിട്ടുള്ള ദുഷ്കർമ്മങ്ങളെ മഹാജനസമക്ഷം നിർല്ലജ്ജം വിളിച്ചുപറയുന്നത് ഒരു പാപവിമോചനമാർഗ്ഗമായി മനു വിധിച്ചിട്ടുണ്ട്. അതിപ്രകാരമാണ്. 'പാപം ചെയ്തവൻ, താൻചെയ്ത പാപത്തെ സമസ്തജനങ്ങളും അറിയത്തക്കവണ്ണം വിളിച്ചു പറയുന്നതുകൊണ്ടും, പശ്ചാത്താപംകൊണ്ടും, തപസ്സുകൊണ്ടും, അദ്ധ്യയനംകൊണ്ടും, ദാനംകൊണ്ടും അതിൽനിന്നു മോചിക്കപ്പെടുന്നു.' (2) മൂന്നുവിധത്തിലാണ് ഇതു ഫലിക്കുന്നതു്. മനസ്സിൽ തട്ടീട്ടുള്ള ഒരു താപംകൊണ്ടു് ആത്മശുദ്ധീകരണവും ആത്മവികാസവും സാധിക്കാം.

'പ്രായോ നാമ തപഃ പ്രോക്തം ചിത്തം നിശ്ചയ ഉച്യതേ
തപോനിശ്ചയസംയോഗാൽ പ്രായശ്ചിത്തമിതീര്യതെ.'

എന്ന ഹേമാദ്രിയുടെ നിർവ്വചനം ഇവിടെ പ്രസ്താവ്യമാണ്.

മറ്റൊന്നു, നാം ഒരാൾക്ക് ഒരു ദോഷം ചെയ്താൽ, അയാളോട്ട് തെററുപറയുന്നതുകൊണ്ട് അയാൾക്ക് നമ്മളോട്ടുള്ള വിദ്വേഷത്തിൻെറ ശക്തി കുറയും. എന്നാൽ നേരിട്ടു പറഞ്ഞുതീക്കാൻ സാധിക്കാത്ത സന്ദർഭങ്ങളിൽ ആ ആളെ സങ്കല്പിച്ചു മനസ്സുകൊണ്ട് തെററുപറയുന്നതായാലും ഈ ഫലം കിട്ടുന്നതാണ്. പൂർവ്വജന്മങ്ങളിലെ കർമ്മങ്ങളെ സംബന്ധിച്ചും പശ്ചാത്താപത്തിന് ഈ തരത്തിൽ ഒരു സാധ്യതയുണ്ട്. മൂന്നാമത്, മനുഷ്യർക്ക് സംസ്കാരം കൂടുംതോറും സുഖദുഃഖങ്ങൾ ശരീരത്തിനെ ബാധിക്കുന്നതിൽ കൂടുതലായി മനസ്സിനെയാണ് ബാധിക്കുന്നതു്. ഒരു നല്ല സദ്യ ഉപേക്ഷിച്ചു

(1) "വെള്ളത്തിൽ കഴുകിയാൽ തുണി വൃത്തിയാകുന്നു. അതുപോലെ പശ്ചാത്താപത്താൽ തപിക്കുന്ന മനുഷ്യൻ വിഹിതമായ തപോവൃത്തികൾ കൊണ്ട് നിർമ്മലനാകുന്നു. മഹാഭാരതം ശാന്തി 181-17.

(2) ഖ്യാപനേനാനുതാപേന തപസ്യാധ്യായനേന ച
പാപകൃന്മുച്യതേ പാപാത്തഥാ ദാനേനചാപദി
മനുസ്മൃതി XI 227.

ഒരാൾ ഒരു പാട്ടുകച്ചേരിക്ക് പോയി എന്നുവരും. അപമാനം സഹിക്കുന്നതിനെക്കാൾ നല്ലതു് അടികൊള്ളുന്നതാണെന്നു സാധാരണ പറയാറുണ്ടു്. ഈ തത്വം അനുസരിച്ചു മനഃസംസ്കാരം സിദ്ധിച്ചിട്ടുള്ള ഒരുവന് പൂർവ്വജന്മങ്ങളിലെ കായികമായ ദുഷ്കർമ്മങ്ങളിൽനിന്നു മോചനം കിട്ടുവാൻ ഈ ജന്മത്തിൽ കുറച്ചുകാലത്തെ ഉൽക്കടമായ മനോവ്യാകുലത മതിയാകുന്നതാണു്.

ഒരു കരണംകൊണ്ടു ചെയ്യുന്ന കർമ്മങ്ങളുടെ ഫലം പിന്നീടുള്ള ജന്മങ്ങളിൽ അതേകരണംവഴിക്കുതന്നെ അനുഭവിക്കണമെന്നൊരു നിയമം ഇതിനുമുമ്പിലത്തെ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. ദേഹംകൊണ്ടു ചെയ്തതു് ദേഹംകൊണ്ടും മനസ്സുകൊണ്ടു ചെയ്തതു മനസ്സുകൊണ്ടും അനുഭവിക്കണമെന്നു സാരം. മഹാഭാരതം ശാന്തിപർവ്വം 201, 202 ശ്ലോകങ്ങളിലും ഈ സംഗതി പറഞ്ഞിരിക്കുന്നു. എന്നാൽ അതു് ഒരു സാമാന്യനിയമമാണു്. കർമ്മബന്ധത്തിൽനിന്നു വിമോചനം സിദ്ധിക്കണമെന്നുള്ള ഉൽക്കണ്ഠയോടുകൂടി ആത്മോദ്ധാരണത്തിന് പ്രയത്നിച്ചു തുടങ്ങീട്ടുള്ള ഒരാളുടെ കാര്യത്തിൽ ഈ നിയമം വ്യത്യാസപ്പെടാതെ തരമില്ല. അല്ലാത്തപക്ഷം

* "ജ്ഞാനാഗ്നി: സർവ്വകർമ്മാണി ഭസ്മസാൽ കുരുതേ"
"സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ"

എന്നു തുടങ്ങിയ ഭഗവദ്വാക്യങ്ങൾക്കു സ്ഥാനമില്ലാതെ വരുന്നതാണു്.

പ്രായശ്ചിത്തവിധികളെപ്പററി ജ്യോതിശ്ശാസ്ത്രവിധികൾക്കനുസൃതമായി പറഞ്ഞിട്ടുള്ളതിനെ നാം മേൽ പ്രസ്താവിച്ചിട്ടുള്ള തരത്തിൽ ബുദ്ധിപൂർവ്വമായി മനസ്സിലാക്കേണ്ടതാണു്.

* ജ്ഞാനാഗ്നി സർവ്വകർമ്മങ്ങളെയും ഭസ്മമാക്കുന്നു. എല്ലാ ധർമ്മങ്ങളെയും ഉപേക്ഷിച്ചു എന്നെത്തന്നെ ശരണം പ്രാപിക്കുക, ഞാൻ നിന്നെ സർവ്വപാപങ്ങളിൽനിന്നും വിമുക്തനാക്കും. വ്യസനിക്കേണ്ട.

# അദ്ധ്യായം 11.

## സമൂഹകൎമ്മം

ഓരോ മനുഷ്യനും പ്രത്യേകം വ്യക്തികൎമ്മമുള്ളതു പോലെ തന്നെ ഓരോമനുഷ്യസമുദായത്തിനും, ജനപദത്തിനും, കുലത്തിനും, ജാതിക്കും, കുടുംബത്തിനുപോലും പ്രത്യേകമായ കൎമ്മമുണ്ടു്. ഇതിനു സമുദായകൎമ്മം, അല്ലെങ്കിൽ സമൂഹകൎമ്മം എന്നു പറയാം. ഈ തരം കൎമ്മം ഓരോ വ്യക്തിയും കല്പിച്ചുകൂട്ടി ചെയ്യുന്നതല്ല. ഒരു വൎഗ്ഗത്തിൽ ജനിച്ചതുകൊണ്ടു മാത്രം ജനങ്ങൾ സ്വയമേവ ചില അഭിപ്രായങ്ങൾക്കും ആചാരങ്ങൾക്കും വശംവദരായിത്തീരുന്നു. അതുകൊണ്ടു് അവർ ഒരു സംഘമായി ഒരുമിച്ചു ചില പാപങ്ങളും പുണ്യങ്ങളും ചെയ്തുപോകുന്നു. അങ്ങിനെയുള്ള കൎമ്മങ്ങളുടെ ഫലമായി അവർ ഒരു സംഘമെന്ന നിലയിൽതന്നെ ചില ഗുണങ്ങളും ദോഷങ്ങളും അനുഭവിക്കേണ്ടിവരുന്നു. സവൎണ്ണനായി ജനിച്ചതുകൊണ്ടു് മാത്രം ഒരാൾ 'അയിത്തം' എന്ന ദുരാചാരം ആചരിക്കുവാൻ ഇടവന്നു. അതുപോലെ ബ്രാഹ്മണജാതിയിൽ ജനിച്ചതുകൊണ്ടു് മാത്രം മതസംബന്ധമായ പല മാന്യതക്കും ലാഭങ്ങൾക്കും ഒരുവൻ അവകാശിയായിത്തീരുന്നു. വെള്ളക്കാരനായി ജനിച്ച ഒരു അമേരിക്കന്നു് നീഗ്രോ ഒരു നീചവൎഗ്ഗമാണെന്ന മനോഭാവമുണ്ടാകുന്നു.

ഒരു കുടുംബത്തിലെ കാരണവൻ ദേവസ്വത്തു് അന്യായമായി എടുത്തു കുടുംബസ്വത്താക്കി; അതുകൊണ്ടു് ആ കുടുംബത്തിൽ ജനിക്കുന്ന സകല അംഗങ്ങളും പരമ്പരയായി ആ സ്വത്തനുഭവിക്കുന്നു. അതുനിമിത്തം ഒരു ദേവശാപം ആ കുടുംബത്തിനു ഒട്ടാകെ വന്നുകൂടുന്നു. അധഃകൃതർ എന്നൊരു വൎഗ്ഗത്തെ ഉണ്ടാക്കിത്തീൎത്തു് അവരെ അസ്വതന്ത്രരാക്കി അവരുടെ ഉന്നതിക്കു് സഹായിക്കാതെയിരുന്നതിന്റെ ഫലമായിട്ടാണു് ഇന്ത്യക്കു് രാഷ്ട്രീയമായ അന്യാധീനത അനുഭവിക്കേണ്ടി വന്നതെന്നും അതിനുള്ള മോചനമാൎഗ്ഗം അധഃ

കൃതോദാഹരണമാണെന്നും പല ചിന്തകന്മാരും അഭിപ്രായ പ്പെട്ടിട്ടുണ്ട്. ഇങ്ങനെയുള്ള സമുദായകമ്മങ്ങൾക്ക് സാമുദാ യികമായിത്തന്നെ പ്രതികമ്മമനുഭവിക്കേണ്ടിവരുന്നു.

ബ്രിട്ടീഷുകാർ അവരുടെ ഭരണതന്ത്രംകൊണ്ട് പല രാജ്യങ്ങളും അന്യായമായി കീഴടക്കി അവിടെനിന്നു അക്രമ മായി ധനലാഭമുണ്ടാക്കി സ്വരാജ്യത്തെ പോഷിപ്പിച്ചു. അ ങ്ങിനെ അവർ രാഷ്ട്രങ്ങളുടെ കൂട്ടത്തിൽ ഒരു ഉന്നതസ്ഥാനം കൈക്കലാക്കി. ആ ദുഷ്കമ്മത്തിൻെറ ഫലമാണെന്നു തോന്നും ഇന്നത്തെ അവരുടെ ദുരവസ്ഥ. സാമ്പത്തികമായി ഇന്ന വർ അന്യാധീനരാണ്. അധീനതയിൽ ഇരുന്നവർ തരം കിട്ടിയപ്പോൾ അവരുടെ സ്വാതന്ത്ര്യം പിടിച്ചെടുത്തു. അങ്ങിനെയുള്ള രാജ്യങ്ങളുടെ സ്നേഹത്തിനും സഹായത്തിനും ഇന്ന് ബ്രിട്ടീഷുകാർ കെഞ്ചേണ്ടിവന്നിരിക്കുന്നു.

രാഗദ്വേഷാദികളും അവയിൽനിന്നുണ്ടാകുന്ന പ്രവൃ ത്തികളുമാണ് കമ്മബന്ധത്തിനു കാരണമെന്നു ഇതിനുമുമ്പ് പറഞ്ഞിട്ടുണ്ടല്ലൊ. അങ്ങിനെയുള്ള വികാരങ്ങളും പ്രവൃ ത്തികളും പ്രത്യേകം വ്യക്തികൾ തമ്മിലുള്ള വിനിമയമാകു മ്പോൾ അത് അവർ തമ്മിലുള്ള കമ്മകടമാകുന്നു. അവർ തമ്മിൽ തന്നെ അതിൻെറ കണക്ക് തീക്കേണ്ടതായും വരുന്നു. എന്നാൽ മേൽപറഞ്ഞ തരത്തിൽ ജനസമൂഹങ്ങ ളോട് ഒന്നിച്ചുള്ള രാഗദ്വേഷാദികൾ വരുത്തിക്കൂട്ടുന്ന കമ്മ ഫലങ്ങൾ ഒരുമിച്ചനുഭവിക്കുവാനല്ലേ തരമുള്ളു!

ഈ തത്വത്തിൻെറ മറെറാരുവശം മനസ്സിലാക്കേ ണ്ടതുണ്ട്. ഒരുമിച്ചുചേന്നു ചെയ്യുതായ സമുദായപാപങ്ങ ളുടെ ഫലമാണ് ചില ജനവിഭാഗങ്ങൾ ഒന്നിച്ചനുഭവിക്കേ ണ്ടിവരുന്ന അനാവൃഷ്ടി, മഹാമാരി, ഭൂകമ്പം, യുദ്ധം മുതലായ മഹോൽപാതങ്ങൾ. ഇവയിൽ പെട്ടു കഷ്ടം അനുഭവി ക്കുന്ന എല്ലാ വ്യക്തികളുടേയും പ്രാരബ്ധകമ്മമാണ് ആ അനുഭവം എന്നു പറഞ്ഞുകൂടാ. ഇങ്ങിനെയുള്ള ആപത്തനു ഭവിക്കുന്നവരെല്ലാവരും ആ തരത്തിൽ ഒരു പ്രാരബ്ധകമ്മ

ത്തോടുകൂടിയവരാകണമെന്നില്ല. എന്നാൽ അവരുടെ സഞ്ചിതകർമ്മത്തിൽ ഈ തരത്തിലുള്ള അനുഭവത്തിന് യോഗമുണ്ടെങ്കിൽ മതി. ആ യോഗം ഇങ്ങിനെയുള്ള കാലങ്ങളിൽ ദേവന്മാർ പ്രാരബ്ധത്തിലേക്കു തള്ളുന്നു. പ്രാരബ്ധത്തിലും സഞ്ചിതത്തിലും ഈ മാതിരി ദുരിതാനുഭവത്തിന് യോഗമില്ലാത്തവർ അത്ഭുതകരമായ വിധത്തിൽ രക്ഷപ്പെട്ടു പോകുന്നു. അങ്ങിനെ രക്ഷപ്പെട്ട പല കഥകളും നമ്മൾ കേൾക്കാറുണ്ട്.

മേൽപറഞ്ഞ രണ്ടു തരത്തിലും പെടാത്തവരും ചിലപ്പോൾ ഈ മഹോൽപാതത്തിൽ പെട്ടുപോയി എന്നു വരാം. ഹിറോഷിമയിൽ അണുബോമ്പ് പൊട്ടി നശിച്ച വ്യക്തികളുടെയെല്ലാം പ്രാരബ്ധത്തിലോ സഞ്ചിതത്തിലോ അങ്ങിനെ ഒരു യോഗം ഉണ്ടായിരുന്നു എന്നു വിചാരിക്കേണ്ടതില്ല. ജപ്പാൻ രാജ്യത്തിന് ഒന്നായിട്ട് ഒരു സംസ്കാര പരിപാടി ഈശ്വര സങ്കല്പത്തിലുണ്ട്. അവിടെയുള്ള വ്യക്തികളുടെ കർമ്മാനുഭവങ്ങൾ അതിനു യോജിച്ചും കീഴടങ്ങിയും ഇരിക്കേണ്ടിവരും. കർമ്മനിയമത്തിൽ അങ്ങിനെ ഒരു വകുപ്പുകൂടി ഉണ്ടെന്നു മനസ്സിലാക്കണം. യുദ്ധങ്ങൾ വിപ്ലവങ്ങൾ മുതലായവയിൽ ഈ വകുപ്പിൻെറ പ്രവർത്തനമാണ് കാണുന്നത്. ഈശ്വര കല്പിതമായ ഒരു സമഷ്ടിനിയമത്തിന് അധീനനായിട്ട് അവരവർക്ക് അനുഭവിക്കുവാൻ ന്യായമില്ലാത്തതായ കഷ്ടങ്ങൾ ചിലർ സഹിക്കേണ്ടിവരുന്നു. ഈമാതിരി അർഹതയില്ലാത്ത ക്ലേശം അനുഭവിക്കുന്നതിന് ആ വ്യക്തികൾക്ക് യാതൊരു മെച്ചവും ഇല്ലെ? തീർച്ചയായും ഉണ്ട്. വ്യക്തികളുടെ ആത്മവികാസമാണ് കർമ്മനിയമത്തിൻെറ പരമോദ്ദേശമെന്ന് ഇതിനുമുമ്പ് പറഞ്ഞിട്ടുണ്ടല്ലൊ. മഹത്തായ ഒരു ഉദ്ദേശസിദ്ധിക്കുവേണ്ടി ചെയ്യുന്ന ത്യാഗം ആത്മവികാസത്തിനുള്ള മാർഗ്ഗമാണെന്നും മുമ്പ് പറഞ്ഞിട്ടുണ്ട്. മഹോൽപാതങ്ങളിൽ പെട്ടുപോകുന്നവർ ലോകത്തിൻെറ ആകെയുള്ള ഉൽക്കർഷത്തിനുവേണ്ടി ആത്മത്യാഗം ചെയ്യാൻ നിർബ്ബദ്ധരായിത്തീരുന്നു. അതുകൊണ്ട് അവർക്ക് സാധാരണ കർമ്മനിയമത്തിൽ കവിഞ്ഞ ഒരു ആത്മസംസ്കാരം പെട്ടെന്നുണ്ടാകുന്നു.

ഇതാണ് കർമ്മത്തിനുള്ള പ്രതിഫലം. ഈ തത്വത്തെ അടിസ്ഥാനമാക്കീട്ടാണ് യുദ്ധത്തിൽ മരിച്ചാൽ വീരസ്വർഗ്ഗം കിട്ടുമെന്നു പറയുന്നത്. ഒരു രാജ്യത്തിന്റെ പൊതുവിലുള്ള ക്ഷേമത്തിനുവേണ്ടി വ്യക്തികളുടെ ജീവിതസൌകര്യങ്ങൾ ത്യാഗം ചെയ്യുന്നതിന് ഗവർമ്മെണ്ട് നിർബ്ബന്ധിക്കാറുണ്ട്. എന്നാൽ ആ മാതിരി ത്യാഗങ്ങൾക്ക് സാധാരണ നിയമത്തിൽ പെടാത്തതരത്തിൽ അവക്ക് നഷ്ടപരിഹാരവും കൊടുക്കാറുണ്ട്. ഈ ഉദാഹരണംകൊണ്ട് മേൽപറഞ്ഞ വിഷയം വ്യക്തമാകുന്നതാണ്.

## അധ്യായം 12

## കർമ്മബന്ധവിമോചനം.

### കർമ്മി – ജ്ഞാനി – ഭക്തൻ

പൂർണ്ണസുഖവും സ്വാതന്ത്ര്യവും വേണമെന്നാണ് എല്ലാ മനുഷ്യന്റേയും ആഗ്രഹം. അതു സാധിക്കാത്തത് എന്തുകൊണ്ടാണ്? അവരവർചെയ്ത പൂർവ്വകർമ്മങ്ങളാണ് അതിന്നു പ്രതിബന്ധം. ഈ ജീവിതത്തിൽ നാം ചെയ്ത പ്രയത്നങ്ങളുടെ ഗുണദോഷഫലങ്ങൾ ഏതാനും ഇവിടെ നാം അനുഭവിക്കുന്നുണ്ടെന്ന് എല്ലാവർക്കും അറിയാം. എന്നാൽ ഈ ജന്മത്തിലെ അനുഭവങ്ങളെല്ലാം ഇപ്പോൾചെയ്ത കർമ്മങ്ങളുടെ ഫലമല്ല എന്നും നമ്മുടെ ഇപ്പോഴത്തെ പ്രയത്നങ്ങളുടെ ഫലം തികച്ചും ഇപ്പോൾതന്നെ കിട്ടുന്നില്ലെന്നും സമ്മതിക്കേണ്ടി വരും. നാം ഇന്നനുഭവിക്കുന്ന ഫലത്തും കഴിഞ്ഞ ജന്മങ്ങളിലെ കർമ്മങ്ങളുടെ ഫലങ്ങളായിരിക്കണം. പൂർണ്ണസുഖവും സ്വാതന്ത്ര്യവും കൈവരുത്തുന്ന കർമ്മങ്ങൾ മാത്രം ചെയ്യുക എന്നതു് അസാദ്ധ്യമാണെന്ന് അല്പം ആലോചിച്ചാൽ അറിയാം. നമ്മുടെ കർമ്മങ്ങൾ മിക്കവാറും ഗുണദോഷസമ്മിശ്രങ്ങളാണ്. അതിന്റെ ഫലമായിട്ടാണ് നമ്മുടെ ജീവിതം സുഖദുഃഖ

സമ്മിശ്രമായിരിക്കുന്നതു്. അങ്ങിനെയുള്ള അനുഭവങ്ങൾ പുതിയ ആശകളേയും ആലോചനകളേയും ആചാരങ്ങളേയും സൃഷ്ടിക്കുന്നു. അവ വീണ്ടും സുഖദുഃഖങ്ങളെ ഉണ്ടാക്കുന്നു. അങ്ങിനെ കർമ്മച്ചങ്ങല ജന്മജന്മാന്തരം മനുഷ്യനെ കെട്ടിപ്പിണയ്ക്കുന്നു. അതുകൊണ്ടു് കർമ്മബന്ധമുള്ള കാലത്തോളം നമുക്കു പൂർണ്ണസുഖം ഉണ്ടാകുന്നതല്ല. സുഖവും സ്വാതന്ത്ര്യവും കൈവരുവാൻ കർമ്മബന്ധമോചനമല്ലാതെ മററു മാർഗ്ഗമില്ല. അതിനു് കർമ്മമൊന്നും ചെയ്യാതിരുന്നാൽ പോരെ? അതു സാദ്ധ്യമല്ല. മനസ്സുകൊണ്ടോ ദേഹംകൊണ്ടോ എന്തെങ്കിലും പ്രവൃത്തി ചെയ്യാതിരിക്കുന്നതു് അസാധ്യമാണു്. കർമ്മം-പ്രവൃത്തി പ്രകൃതിയുടെ ഒരു അനിഷേധ്യ നിയമമാണു്. കർമ്മബന്ധവിമോചനം മാത്രമെ സാദ്ധ്യമാവൂ. ഈശ്വരൻ തന്നെ സദാകർമ്മനിരതനാണു്; ഈശ്വരാംശഭൂതമായ പ്രകൃതിയും-സകല ചരാചരങ്ങളും അതുകൊണ്ടു്, സദാ അഹേതുകമായി കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു. പൂർണ്ണമായ കർമ്മമുക്തി അതിനാൽ അചിന്ത്യമാണു്. അതുകൊണ്ടു് ബന്ധമോചനമാർഗ്ഗമായി ഭഗവാൻ ഗീതയിൽ അനാസക്തി, അല്ലെങ്കിൽ നിസ്സംഗത്വം ഉപദേശിച്ചു. അതിന്റെ തത്വം ചുരുക്കത്തിൽ ഇപ്രകാരമാണു്:— ഫലത്തിനുവേണ്ടി കർമ്മം ചെയ്യുന്നതുകൊണ്ടു് ബന്ധം വന്നുകൂടുന്നു; അതിനാൽ ഫലത്തിൽ ആസക്തിവെയ്ക്കാതെ അവരവരുടെ ധർമ്മം ചെയ്യുക. എന്നാൽ കർമ്മബന്ധമുണ്ടാകയില്ല. ഇതാണു് കർമ്മയോഗത്തിന്റെ മൌലികതത്വം. അതിനെ പ്രായോഗികമാക്കുവാൻ അതിന്റെ ചില പ്രധാനവശങ്ങൾ അറിഞ്ഞിരിക്കേണ്ടതുണ്ടു്. ഒന്നാമതു് ഫലത്തിൽ ആസക്തികൂടാതെ, വിഹിതകർമ്മം—അവരവരുടെ ധർമ്മം-ചെയ്യുക എന്നുള്ളതുതന്നെ.* എന്നാൽ ഫലത്തിൽ

നിയതം കുരു കർമ്മത്വം കർമ്മ ജ്യായോഹ്യകർമ്മണഃ:— ഗീത-3-8
(അതുകൊണ്ടു് നീ നിയതമായ കർമ്മം ചെയ്യുക. കർമ്മം ചെയ്യാതിരിക്കുന്നതിനേക്കാൾ ശ്രേഷ്ഠം കർമ്മാനുഷ്ഠാനമാകുന്നു.)

'തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര'
അസക്തോഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ:— ഗീത 3-19
(അതുകൊണ്ടു് നീ സംഗരഹിതനായി നിരന്തരം കർത്തവ്യമായ കർമ്മം ചെയ്യണം. സംഗരഹിതനായി കർമ്മം ചെയ്യുന്നവൻ മോക്ഷത്തെ പ്രാപിക്കുന്നു.)

ആസക്തിയില്ലാതെ കർമ്മം ചെയ്യണം എന്നു പറഞ്ഞതുകൊണ്ട് എന്തെങ്കിലും തോന്നുമാറായി ചെയ്യാം എന്നർത്ഥമില്ല. അവരവരുടെ ധർമ്മം—എന്നു വെച്ചാൽ, അവരവരുടെ സ്ഥിതിക്കും വാസനയ്ക്കും ഉദ്ഗതിക്കും യോജിച്ചതായ കർമ്മം—അതാണ് ഓരോരുത്തരും ചെയ്യേണ്ടതു്. യാതൊരു ഉദ്ദേശവുംകൂടാതെ കർമ്മം ചെയ്യുകയുമല്ല അതു്. കർമ്മയോഗിക്ക് സ്വാർത്ഥമായ ഉദ്ദേശം ഇല്ല, എങ്കിലും—"ലോകസംഗ്രഹം"—ലോകത്തിന്റെ ശ്രേയസ്സ് എന്ന കർമ്മോദ്ദേശം അവനുണ്ടായിരിക്കണം. താൻ ഒരു കർമ്മത്തിൽനിന്ന് ലാഭനഷ്ടങ്ങൾ ഉദ്ദേശിക്കുന്നില്ലെന്നുള്ളതുകൊണ്ട് കർമ്മത്തിൽ യാതൊരു ഉദാസീനതയും ഉണ്ടാകുവാൻ പാടില്ല. 'സ്വാർത്ഥലാഭം ഉദ്ദേശിക്കുന്ന അജ്ഞാനികൾ എത്ര നിഷ്കർഷയോടുകൂടി കർമ്മം ചെയ്യുമോ അത്രയും നിഷ്കർഷയോടുകൂടിവേണം കർമ്മയോഗി കർമ്മം ചെയ്യുവാൻ. അതു ലോകസംഗ്രഹത്തിനായിട്ടാണ് എന്നുമാത്രം'. *

യജ്ഞാർത്ഥമായിട്ട് കർമ്മം ചെയ്യണമെന്നും ഭഗവാൻ ഉപദേശിക്കുന്നുണ്ട്. അതിന്റെ അർത്ഥവും ധരിച്ചിരിക്കേണ്ടതാണ്. ഒരു കുടുംബത്തിലെ ഓരോ അംഗവും സ്വന്തം സുഖവും സ്വാതന്ത്ര്യവും മാത്രം ഉദ്ദേശിച്ച് പ്രവർത്തിച്ചാൽ ആ കുടുംബത്തിന്റെ ഏകയോഗക്ഷേമം ക്ഷണത്തിൽ നശിച്ചുപോകും. പൊതുവിലുള്ള സുഖത്തിനുവേണ്ടി ഓരോ വ്യക്തിയും സ്വന്തം സുഖവും സൌകര്യവും അല്പാല്പം ത്യജിക്കേണ്ടിവരും അങ്ങിനെ ആകെയുള്ള ഗുണത്തിനുവേണ്ടി ചെയ്യുന്ന ത്യാഗമാണ് യഥാർത്ഥമായ യജ്ഞം. യജ്ഞം സുസാധ്യമാക്കുവാൻ രണ്ടു അഭ്യാസങ്ങൾ നിർബ്ബന്ധമായി വേണം. അതുരണ്ടും ആത്മവികാസത്തെ സഹായിക്കുന്നു. ഒന്ന് ആത്മനിയന്ത്രണം—അവരവരുടെ ഇന്ദ്രിയപ്രചോദനങ്ങളെ കീഴടക്കൽ; മറ്റേതു് സ്വാർത്ഥം വെടിഞ്ഞിട്ട്

* സക്താഃ കർമ്മണ്യവിദ്വാംസോ യഥാ കുർവ്വന്തി ഭാരത
'കുര്യാദ്വിദ്വാംസ്തഥാസക്തഃ ചികീർഷുർല്ലോകസംഗ്രഹം ഗീത 3-25

പൊതുക്ഷേമത്തിനുള്ള ത്യാഗം. * യജ്ഞം എന്നു പറഞ്ഞാൽ യാഗകർമ്മം എന്നർത്ഥമുണ്ട്. യാഗകർമ്മത്തിന്റെയും ആന്തരമായ ഉദ്ദേശം ഇന്ദ്രിയ നിയന്ത്രണവും ത്യാഗവുമാണെന്ന് ആ കർമ്മപദ്ധതി പരിശോധിച്ചാലറിയാം. അതുകൊണ്ട് 'യജ്ഞത്തിൽ' അടങ്ങിയിരിക്കുന്ന തത്വം, പൊതുശ്രേയസ്സും അതിനു വേണ്ടിയുള്ള ത്യാഗവും അതിനാവശ്യമായ ആത്മസംയമനവും ആണെന്നും, അതു എല്ലാവരുടേയും എല്ലാതരം പ്രവർത്തികളിലും അനുസ്യൂതമാക്കാമെന്നും, അതുകൊണ്ട് നമുക്ക് കർമ്മബന്ധം ഇല്ലാതാക്കാമെന്നുമാണ് കർമ്മയോഗം പഠിപ്പിക്കുന്നതു്. ഇതെല്ലാമാണ് കർമ്മയോഗത്തിന്റെ പ്രധാന തത്വങ്ങൾ.

കർമ്മവിമോചനം മറെറാരു വിധത്തിലും സാധിക്കാമെന്ന് ആചാര്യന്മാർ ഉപദേശിച്ചിട്ടുണ്ട്. അവരുടെ ജീവിതം കൊണ്ട് അവർ അതു തെളിയിച്ചിട്ടുമുണ്ട്. ഉപാധികളും (ശരീരങ്ങളും) ആത്മാവും, അല്ലെങ്കിൽ ദേഹവും ദേഹിയും കൂടി ചേർന്നതാണ് മനുഷ്യൻ. ഉപാധികൾ പ്രകൃതിനിർമ്മിതങ്ങളാണ്. അവയ്ക്കു പ്രകൃതിക്ക് സ്വതസ്സിദ്ധമായ ചില ഗുണങ്ങൾ ഉണ്ട്. ആത്മാവാകട്ടെ, പരിശുദ്ധനും ഈശ്വരാംശഭൂതനും, വാസ്തവത്തിൽ ഈശ്വരനിൽനിന്ന് അഭിന്നനും ആകുന്നു. ദേഹത്തോടു ചേർന്നു നില്ക്കുമ്പോൾ, ദേഹം ഞാനാണ് എന്നുള്ള വ്യാമോഹം ഹേതുവായിട്ട്, ദേഹത്തിന്റെ വികാരങ്ങൾ തന്റെതാണെന്നു വിചാരിക്കുന്നു. ആ വ്യാമോഹത്തിൽനിന്നാണ് ജീവാത്മാവിന് സുഖദുഃഖങ്ങൾ ഉണ്ടാകുന്നതു്. അതുകൊണ്ടാണ് കർമ്മബന്ധവും. എന്നാൽ ആത്മസംസ്കാരംകൊണ്ട് പരമാർത്ഥജ്ഞാനം എപ്പോൾ ഉണ്ടാകുന്നുവോ—താൻ ദേഹവുമല്ല, ഇന്ദ്രിയങ്ങളുമല്ല, മനസ്സുമല്ല, താൻ ആത്മാവാണ് എന്ന ബോധം എപ്പോൾ ഉദിക്കുന്നുവോ—അപ്പോൾ സുഖദുഃഖങ്ങളും അഭിമാനവും മമകാരവും നശിക്കും. അങ്ങിനെയുള്ളവന് പിന്നെ ഒരു പ്രത്യേകമായ വ്യക്തിത്വവും

(*) "യജ്ഞം ആത്മനിവേദനത്തിനുള്ള ഒരു പാഠമാണ്"
മഹാഭാരതം, ശാന്തി-270-4,5-

അഹംബുദ്ധിയും ഇല്ല. പിന്നീട് അവൻെറ 'അഹം' ഈശ്വരോഹം—ഈശ്വരൻ ഞാൻ–എന്നുള്ള ഭാവം മാത്രമാണ്. വ്യക്തിബോധമുണ്ടായിരുന്ന കാലത്ത് അവൻേറതെന്നു തോന്നിയിരുന്ന കർമ്മബന്ധങ്ങൾക്ക് ഇപ്പോൾ യാതൊരവലംബവുമില്ല. ആ വ്യക്തികർമ്മങ്ങളുടെ പ്രത്യാഘാതങ്ങൾക്കു വന്നു മുട്ടുവാൻ ഒരു സ്ഥാനമില്ല. അതുകൊണ്ട് ആ പ്രതികർമ്മങ്ങൾ നടുക്കടലിലെ തിരകൾപോലെ, അല്ലെങ്കിൽ ലക്ഷ്യം തെററിയ അമ്പുപോലെ, പ്രകൃതിയിൽ വിലയം പ്രാപിക്കുന്നു. ആത്മബോധം വന്ന ജ്ഞാനിയുടെ നില ഇതാണ്.

ഇതുപോലെ, ഭക്തികൊണ്ട് കർമ്മനിയമങ്ങൾക്ക് അതീതനായിത്തീരാമെന്നുള്ളതിനും ഉദാഹരണങ്ങൾ നമ്മുടെ മതഗ്രന്ഥങ്ങളിൽ കാണാം. ഭക്തൻെറ മാർഗ്ഗം പ്രേമവികാസമാണ്. അവൻെറ ഈശ്വരൻ പ്രേമസ്വരൂപനാണ്. ലോകം ഈശ്വരൻെറ കുടുംബമാണ്. അവൻ സകലത്തിലും തൻെറ ഇഷ്ടദേവൻെറ മുഖം കാണുന്നു. അവന്ന് തൻേറതായിട്ട് ഒന്നുമില്ല. ഈ വെളിച്ചത്തിലാണ് അവർ ലോകത്തെ മുഴുവൻ കാണുന്നത്. അതുകൊണ്ട് അവനു സംഭവിക്കുന്ന സുഖദുഃഖങ്ങൾ, ലാഭചേതങ്ങൾ ഇവയെല്ലാം, ഇഷ്ടദേവൻ തൻെറ ശ്രേയസ്സിനു വേണ്ടി ദയാപൂർവ്വം കൊടുക്കുന്നതാണ്. താൻ ചെയ്യുന്നതെല്ലാം ഇഷ്ടദേവൻെറ ഹിതത്തിനു മാത്രം. 'ഞാൻ അങ്ങയുടേതാണ്' എന്നുള്ള ഒരു മനോഭാവത്തോടുകൂടി അവൻ തൻെറ പുണ്യവും പാപവും, ശക്തികളും ചപലതകളും ഭഗവാനിൽ സമർപ്പിക്കുന്നു. അതുകൊണ്ട് അവൻെറ കർമ്മത്തിൻെറ ചുമതലകൾ മുഴുവൻ ആ ഇഷ്ടദേവൻ കയ്യേല്ക്കുന്നു. ഇതാണ് ഒരു ഭക്തൻെറ നില.

# കർമ്മബന്ധവിമുക്തന്മാർ

കർമ്മം—ഏതു കർമ്മത്തിനും ഒരു പ്രതികർമ്മം—ഒരു സാമാന്യ നിയമമാണ്. ജീവവികാസസരണിയുടെ മദ്ധ്യഭാഗത്തെത്തീട്ടുള്ള, അതായത്, അഹംബുദ്ധിയോടുകൂടിയിരിക്കുന്ന, ജീവാത്മാക്കളുടെ വികാസത്തിനെ സഹായിക്കാനുള്ള ഒരു പ്രകൃതിനിയമമാണ് അത്. മനുഷ്യനു താഴെയുള്ള ലോഹവർഗ്ഗവും തിര്യക്കുകളും ആ നിയമപരിധിയിൽ വരുന്നില്ല. അതുപോലെ മനുഷ്യാതീതന്മാരായിത്തീർന്നിട്ടുള്ള കർമ്മവിമുക്തന്മാരെയും അതു ബാധിക്കുകയില്ല. ജീവന്മുക്തന്മാർ, താൻ എന്നും തന്റേതെന്നും ഉള്ള സങ്കുചിത മനോഭാവത്തെ ജയിച്ചു കഴിഞ്ഞിട്ടുള്ളവരാണ്. അതുകൊണ്ട് അഹംബോധമുണ്ടായിരുന്ന കാലത്തു തുടങ്ങിവെച്ച കർമ്മ കടങ്ങളുടെ ബാക്കി വല്ലതുമുണ്ടെങ്കിൽ അതവരെ അലട്ടുകയില്ല. പ്രപഞ്ചത്തിന്റെ പൂർണ്ണ രഹസ്യങ്ങൾ മനസ്സിലാക്കീട്ട്, അവർ അവരുടെ ശേഷിച്ച സഞ്ചിത കർമ്മങ്ങളെ, ചിലപ്പോൾ ഒരേ ജന്മത്തിൽ തന്നെ ഒന്നിച്ചനുഭവിച്ചുതീർക്കുന്നു. ദേവന്മാർ തിരഞ്ഞെടുത്തു കൊടുക്കുന്ന പ്രാരബ്ധകർമ്മങ്ങൾ മാത്രം അനുഭവിച്ച്, ബാക്കി കർമ്മം ഭാവിജന്മങ്ങളിലേക്കു നീട്ടിവെക്കേണ്ട ആവശ്യം അവർക്കില്ല. അവരുടെ കർമ്മസഞ്ചയത്തെസ്സംബന്ധിച്ച് ഏതു വിധം ചെയ്യുവാനുമുള്ള പൂർണ്ണസ്വാതന്ത്ര്യം അവർക്കുണ്ട്. ഇങ്ങിനെ, ഒരു ജന്മത്തിൽ, ശേഷിച്ച സകലകർമ്മവും ഒന്നിച്ചു ചെയ്തുതീർക്കുന്ന മഹാത്മാക്കളുടെ അനുഭവങ്ങൾ കണ്ടിട്ട്, ലോകം പലപ്പോഴും പറയും, "ഈ പുണ്യാത്മാവ് ഇങ്ങിനെ കഷ്ടങ്ങൾ സഹിക്കുന്നതിന്റെ അർത്ഥമെന്താണ്?" എന്ന്. എന്നാൽ ദുരിതങ്ങൾക്ക് അവരെ വേദനിപ്പിക്കുവാൻ സാധിക്കയില്ല. 'ആ സ്ഥിതിയിൽ സ്ഥിരതലഭിച്ചവനെ വലിയ ദുഃഖങ്ങൾപോലും ചലിപ്പിക്കയില്ല'(1). ദേഹത്തെയും ഇന്ദ്രിയങ്ങളെയും ബാധിക്കുന്ന അനുഭവങ്ങൾ അത്രത്തോളം മാത്രമേ

(1) യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതെ-ഗീത 6—22

എത്തുകയുള്ളൂ. 'അതവിടെ നടക്കട്ടെ എനിക്കതുകൊണ്ടെന്താണ്?' എന്നേ അവർക്കു തോന്നുകയുള്ളൂ. 'ഈ കർമ്മങ്ങളും ഭഗവാൻെറ, ഈ അനുഭവങ്ങളും ഭഗവാൻെറ, ഞാൻ ഭഗവാൻെറ നിയോഗം അനുഷ്ഠിക്കുന്ന ഒരു കിങ്കരൻ. എനിക്ക് എൻേറതായിട്ടൊന്നുമില്ല. സുഖവുമില്ല, ദുഃഖവുമില്ല', ഇപ്രകാരമായിരിക്കും ഒരു മുക്തൻെറ മനോഭാവം. അവൻ കർമ്മനിയമത്തിന്നതീതനാണ്.

എന്നാൽ കർമ്മാതീതന്മാർക്ക് ഒരു പ്രവൃത്തിയുമില്ല എന്നു വിചാരിക്കരുത്. 'ഞാൻ, എന്റെ കുടുംബം, അവരുടെ യോഗക്ഷേമം'—ഈ ചുമതല അവർ ഉപേക്ഷിച്ചു. ലോകമാണ് ഇനിമേൽ അവരുടെ കുടുംബം. ലോകത്തിൽ കഷ്ടങ്ങൾ ഉള്ള കാലത്തോളം അവർക്കു ചുമതലയുണ്ട്. ലോകത്തിൻെറ കരച്ചിൽ കേട്ടു അതിനു നിവാരണം കണ്ടുപിടിക്കാനാണ് ബുദ്ധൻ തൻെറ രാജധാനിയേയും പ്രിയപത്നിയേയും ഉപേക്ഷിച്ചു പുറപ്പെട്ടതു്. 'സകല ജീവികളുടേയും ദുഃഖം എനിക്കു തരണേ, അവർക്ക് സുഖം കിട്ടട്ടെ' എന്നാണ് രന്തിദേവൻ വരം ചോദിച്ചതു്. ലോകത്തിൻെറ പാപത്തിന് താൻ കുരിശിൽ മരിക്കാമെന്ന് യേശുക്രിസ്തു നിശ്ചയിച്ചു. ആ മഹാത്മാക്കൾ ചെയ്യുന്ന പുണ്യകർമ്മങ്ങൾ ഈശ്വരൻെറ കണക്കിലാണ് വരവു പിടിക്കുക. കർമ്മദേവന്മാർക്കും ചിത്രഗുപ്തനും അതിൽ അധികാരമില്ല. അവർക്കു വല്ല പൂർവ്വകടങ്ങളുമുണ്ടെങ്കിൽ അതു് ആ ലോകബാങ്കിൽനിന്ന് കൊടുത്തുതീർക്കും.

നമ്മുടെ സമാകാലികന്മാരായ ചില മഹാത്മാക്കളുടെ ജീവിതംതന്നെ ഈ തത്വത്തിൻെറ സജീവവ്യാഖ്യാനങ്ങളാണ്. ഇന്ത്യയിലെ ഹിന്തുക്കളിൽ സവർണ്ണർ അധഃകൃതരോടു ചെയ്ത അപരാധം താൻ ചെയ്ത അപരാധമായി തോന്നിയതുകൊണ്ടാണ് മഹാത്മാഗാന്ധി അവരിൽ ഒരാളായി ജീവിക്കുകയും അവരെ ഉയർത്താനായി വിപുലമായ പദ്ധതികൾ ഏർപ്പെടുത്തുകയും ചെയ്തതു്. ഹിന്തുക്കളുടെ ഈ ദേശീയ ദുരിതത്തിനു പരിഹാരം ചെയ്താൽ മാത്രമെ ഇന്ത്യക്കു സ്വാ

തന്ത്ര്യം ലഭിക്കയുള്ളു എന്ന് അദ്ദേഹം പൂർണ്ണമായി വിശ്വസിച്ചു. അതുപോലെതന്നെ ഹിന്തുക്കളും മുഹമ്മദീയരും തമ്മിലുണ്ടായ ലഹളയിൽ കഷ്ടങ്ങൾ അനുഭവിച്ചവക്ക് സാന്ത്വനം നൽകേണ്ടതിന് ഹിന്തുക്കളുടെ പ്രതിനിധിയായി അദ്ദേഹം അനേകം കുഗ്രാമങ്ങളിൽ നടന്നു.

ലോകവന്ദ്യനായ ഒരു പുണ്യാത്മാവും സിദ്ധനുമായിരുന്നു ശ്രീനാരായണ ഗുരുസ്വാമി. സ്വന്ത നിലയിൽ ലോകത്തോട് യാതൊരു ബന്ധത്തിനും അദ്ദേഹത്തിനു അവകാശമില്ലെന്നു അദ്ദേഹത്തെ അറിഞ്ഞിട്ടുള്ളവരെല്ലാം സമ്മതിക്കുന്നതാണ്. എന്നാൽ അവശരെ സംസ്കരിച്ച് അവക്ക് ആത്മാഭിമാനവും അഭ്യുദയവും ഉണ്ടാക്കിത്തീക്കുന്നത് അദ്ദേഹം തൻെറ ജീവിതധമ്മമാക്കി. അതിൻെറ ഫലം ഇന്ന് ഇന്ത്യയിൽ, കേരളത്തിൽ പ്രത്യേകിച്ചും, പ്രത്യക്ഷമായി കാണാവുന്നതാണ്.

## ഉപസംഹാരം.

കമ്മം ആക്കും ഒഴിച്ചുകൂടാൻ സാധ്യമല്ലാത്ത ഒരു പ്രകൃതിനിയമമാണ്. അതു മനുഷ്യനെ ബന്ധിച്ചു വിഷമിപ്പിക്കണമെന്നല്ല ഈശ്വരസങ്കല്പം. സ്വാശ്രയബുദ്ധിയും കമ്മകുശലതയും ഉണ്ടാക്കിത്തീത്ത്, ബദ്ധനും ദുഃഖിതനും ആയിരിക്കുന്ന മനുഷ്യനെ സ്വതന്ത്രനും സന്തുഷ്ടനും, ഒടുവിൽ ഈശ്വരതുല്യനുമാക്കിത്തീക്കണമെന്നാണ് കമ്മനിയമംകൊണ്ടുദ്ദേശിക്കുന്ന കായ്യം. ഈ രഹസ്യം മനസ്സിലാക്കി, കമ്മത്തെ നേരിടുകയും അതിനെ തൻെറ ഉൽഗതിക്ക് ഉപയുക്തമാക്കുകയുമാണ് മനുഷ്യധമ്മം. കമ്മനിയമത്തെപ്പററിയുള്ള പരിജ്ഞാനവും കമ്മാതീതരായ ലോകഗുരുക്കന്മാർ കാണിച്ചുതന്ന ജീവിതോദാഹരണവും, ജീവിതത്തിൻെറ വിജയത്തിന് ഉപകരണമാക്കിത്തീക്കവാൻ ജനങ്ങളെ സഹായിക്കണമെന്നുള്ളതാണ് ഈ ഗ്രന്ഥത്തിൻെറ ഉദ്ദേശം. ആ ഉദ്ദേശം സഫലമാകുവാൻ ആ ഗുരുവയ്യന്മാർ അനുഗ്രഹിക്കട്ടെ.



# അനുബന്ധം-I

## ചില ചോദ്യങ്ങൾ.

ചോ:-1. ദോഷവിചാരം ദോഷഫലത്തെ ഉണ്ടാക്കുമെന്നാണ് കർമ്മനിയമം. അങ്ങിനെ ഇരിക്കെ രാവണൻ, കംസൻ മുതലായവർ ഈശ്വരനോടുതന്നെ ദ്വേഷം കാണിച്ചു, എന്നിട്ടും അവർക്ക് മോക്ഷം കിട്ടി എന്നു പറയുന്നു. അതിൻെറ യുക്തി എന്താണ്?

ഉ—രാവണനെപ്പോലെയുള്ള പുരാണ പാത്രങ്ങളെ വർണ്ണിക്കുമ്പോൾ അവരുടെ യോഗ്യതകളേക്കാൾ, ലോകത്തിലേക്കും അവർക്കുതന്നേയും ആപത്തായിത്തീർന്നിട്ടുള്ള അവരുടെ പ്രധാനദോഷങ്ങളെയാണ് പുരാണകർത്താക്കന്മാർ എടുത്തു വർണ്ണിച്ചിട്ടുള്ളതു്. പലഗുണങ്ങൾ ഉണ്ടായിട്ടും ചില പ്രത്യേകദോഷങ്ങൾ അവരുടെ ആത്മീയോൽക്കർഷത്തിന്നു പ്രതിബന്ധമായി നിന്നു. ആ ദോഷങ്ങൾ വഴിക്കാണ് അവരുടെ പ്രഭാവം ലോകം അറിഞ്ഞതു്. രാവണൻ ജ്ഞാനിയും ഭക്തനും സിദ്ധനും ആയിരുന്നു. തന്നെപ്പോലെ ശക്തനായി വേറെ ആരുമില്ലെന്നുള്ള അഹങ്കാരംകൊണ്ടു് അവൻ ഏതു ശക്തിയോടും മല്ലിടുവാൻ വെമ്പിക്കൊണ്ടിരുന്നു. ശക്തികൊണ്ടു് ഉന്മത്തനായ രാവണൻെറ ശക്തിയും ഈശ്വരശക്തിയും ഏററുമുട്ടി. അതിൽ തോററപ്പോൾ ഈശ്വരശക്തിയുടെ മഹിമ രാവണൻ മനസ്സിലാക്കി അതിനെ ആരാധിക്കയും ആ വഴിക്ക് മുക്തനാകയും ചെയ്തു.

ഓരോ മനുഷ്യനും അവൻെറ സദ്വാസനയ്ക്കനുസരിച്ച് ഈശ്വരൻെറ ഓരോ ഭാവത്തെ അറിഞ്ഞു് ആരാധിക്കുന്നു; ആ വഴിക്ക് ഉൽഗതിനേടുന്നു. പ്രകൃതിയിൽ പ്രകടമായിട്ടുള്ള ഈശ്വരൻെറ സുന്ദരഭാവം കലാകാരനേയും പ്രേമഭാവം ഭക്തനേയും ആകർഷിക്കുന്നു. അതുപോലെ സർവ്വശക്തനായ ഈശ്വരൻെറ ശക്തിപ്രഭാവമാണ് രാവണൻെറ കണ്ണിൽ

നിന്ന് മായാമറനീക്കിയത്. ഈശ്വരനോടുള്ള ശത്രുഭാവത്തിൻെറ തത്വം ഇതാണ്.

ചോ:—2. കുരുക്ഷേത്രത്തിൽവെച്ച് ഭഗവാൻ അർജ്ജുനനോട് യുദ്ധംചെയ്യുവാൻ ഉപദേശിക്കുമ്പോൾ-"മയൈവൈതെ നിഹതാഃ പൂർവ്വമേവ................." (ഇവരെല്ലാം മുമ്പുതന്നെ എന്നാൽ കൊല്ലപ്പെട്ടിരിക്കുന്നു. ഹേ അർജ്ജുന, നീ നിമിത്തംമാത്രമായി ഭവിക്കുക.) എന്നുപറയുന്നു. അതുകൊണ്ട് ആ യോദ്ധാക്കളുടെ ഭാവി നിർണ്ണയിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു എന്നാണല്ലോ ഇതിൻെറ അർത്ഥം. ഓരോ വ്യക്തിയും സ്വതന്ത്രമായി ചെയ്യുന്ന കർമ്മത്തിന്റെ ഫലം അനുഭവിക്കുന്നു എന്നുള്ളനിയമം ഇരിക്കെ ഭഗവാൻെറ വാക്യം എങ്ങിനെ സാധുവാകും?

ഉ—ഈ ലോകത്തിൻെറ സമഷ്ടിയായ പരിണാമക്രമത്തെ സംബന്ധിച്ച് വിശ്വവ്യാപകമായ ഒരു ആസൂത്രണം ഉണ്ടെന്ന് ഈ പുസ്തകത്തിലെ...6-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ആ സങ്കല്പം ഇന്നതെന്ന് മനസ്സിലാക്കി അതിനെ അനുസരിച്ച് പ്രവർത്തിക്കുന്നവൻ തൻെറ ആത്മവികാസത്തെ ത്വരിതപ്പെടുത്തുന്നു. നേരെമറിച്ച് സ്വശക്തിയെ അതിന് വിഘാതമായി വിനിയോഗിക്കുന്നവൻ ലോകത്തിനും തനിക്കും ദ്രോഹം ചെയ്യുന്നു.

സത്യവും ന്യായവും പരിപാലിക്കേണ്ടവരും പ്രജകൾക്കു ഒരു മാതൃകയായിത്തീരത്തക്കവണ്ണം ജീവിക്കേണ്ടവരും ആണ് രാജാക്കന്മാർ. കൌരവരാജാക്കന്മാരുടെ ജീവിതമാകട്ടെ ഈ ആദർശത്തിൽനിന്നു വളരെ അധഃപതിച്ചിരുന്നു. ലോഭം കൊണ്ടും ദുരഭിമാനംകൊണ്ടും ധർമ്മവിദ്ധ്വംസകരായിത്തീർന്ന അവരെ, ലോകത്തിൻെറ രക്ഷയ്ക്കുവേണ്ടി ഉന്മൂലനാശം ചെയ്യേണ്ടിവന്നു. ലോകനിയമം നിരാകരിച്ച അവർ ആ നിയമത്തിൻെറ പ്രത്യാഘാതംകൊണ്ടുതന്നെ നിഹതരാകുവാൻ പോകുന്നു. ആ നിയമത്തിൻെറ അധിഷ്ഠാനമൂർത്തിയും പരിപാലകനും എന്ന നിലയിൽ ഭഗവാൻ പറയുന്നു, 'ഞാൻ അവരെ കൊന്നുകഴിഞ്ഞു' എന്ന്. സൂക്ഷ്മലോകങ്ങളിൽ അവ

രുടെ വിധി നടന്നുകഴിഞ്ഞു. ഇനി അതു് ഈ ലോകത്തിൽ പ്രകടമാക്കുവാൻ ഒരു കരു വേണം. ആ ചുമതല കയ്യേല്ക്കുവാൻ ഭഗവാൻ അർജ്ജുനനോടുപദേശിക്കുന്നു.

ഒരു അണക്കെട്ടിൻെറ മുകൾഭാഗത്തു നില്ക്കുന്ന എഞ്ചിനീയർ പറയുന്നു, 'ഇപ്പുറത്തു് വെള്ളം വന്നു നിറഞ്ഞുകഴിഞ്ഞു, കഴുതുറക്കേണ്ട താമസമേ ഉള്ളൂ അപ്പുറത്തു് വെള്ളപ്പൊക്കം ഉണ്ടാവാൻ. ആ കഴുതുറക്കാൻ ആരെങ്കിലും ഒരാൾ വേണം'. ഇതുപോലെയാണു് ഭഗവാൻ പറയുന്നതിനെ നാം മനസ്സിലാക്കേണ്ടതു്.

ഭഗവാൻെറ ഉപദേശം സ്വീകരിക്കുവാനോ നിഷേധിക്കുവാനോ അർജ്ജുനനു സ്വാതന്ത്ര്യമുണ്ടു്. 'ഈശ്വരകിങ്കരനായി നിസ്സംഗനായി ഈ ലോകകാര്യം നീ നടത്തുന്നുവെങ്കിൽ നിനക്കതിൽ പാപമില്ല, എന്നു മാത്രമല്ല, പുണ്യം കിട്ടുകയും ചെയ്യും'; "വിമൃശ്യൈതദശേഷേണ, യഥേച്ഛസി തഥാകുരു." എല്ലാം നല്ലവണ്ണം ആലോചിച്ചു് നീ ഇഷ്ടംപോലെ ചെയ്തുകൊള്ളുക, എന്നാണു് ഭഗവാൻ ഉപദേശിക്കുന്നതു്. അതുകൊണ്ടു് ഇതിൽ അർജ്ജുനൻെറ വ്യക്തിസ്വാതന്ത്ര്യത്തെ ബഹുമാനിക്കയും ചെയ്യുന്നു.

ചോ:–3. ജന്മമെടുക്കുന്നതിൻെറ ഉദ്ദേശം ജീവിതാനുഭവം കൊണ്ടു് ആത്മവികാസം സാധിക്കലാണെങ്കിൽ, കാര്യമായി ഒരനുഭവത്തിനും തരംകിട്ടാതെ മരിച്ചുപോകുന്ന കുട്ടികളുടെ കർമ്മത്തെപ്പററി എന്തു പറയുന്നു?

ഉ—ബാലമരണത്തിൽ കുട്ടിയുടെ കർമ്മത്തെക്കാൾ അച്ഛനമ്മമാരുടെ കർമ്മമാണു് നാം കാണുന്നതു്. സ്വബുദ്ധിയോടുകൂടി പ്രവർത്തിക്കാറാകുന്നതുവരെ കുട്ടി പുതുതായി ഒരു കർമ്മം ചെയ്യുന്നു എന്നു പറഞ്ഞുകൂടാ; പ്രാരബ്ധകർമ്മത്തിൻെറ ഒരു ചെറിയ അംശം ചെയ്തുതീർക്കുകമാത്രമേ ചെയ്യുന്നുള്ളു. അത്രയ്ക്കു മാത്രമേ ആ ജന്മം ജീവാത്മാവിനു പ്രയോജനപ്പെടുന്നുള്ളു.

അച്ഛനമ്മമാരാകട്ടെ പൂൎവ്വജന്മത്തിൽ ശിശുക്കളോടു ചെയ്തിട്ടുള്ള ക്രൂരതയുടെ ഫലമായി പുത്രദുഃഖം അനുഭവിക്കുന്നു. അതിനു ഒരു ശിശുമരണം കൂടാതെ കഴികയുമില്ല.

കുട്ടിയുടെ നിലയിൽ നിന്നുനോക്കുമ്പോൾ, ആ ജീവാത്മാവിൻെറ ആത്മവികാസപരിപാടിയിൽ ഇതു അപ്രധാനമായ ഒരു ഇനം മാത്രമാണ്. ആത്മവികാസത്തിനു സകലതും സജ്ജമായിരിക്കുന്ന ഒരു ജന്മമെടുക്കാൻ പോകുന്ന വഴിക്ക് ഈ ചെറിയകാൎയ്യം തീൎത്തുപോയേക്കാം എന്നു വെച്ച്, മാതാപിതാക്കന്മാർ എന്ന നിലയിൽ രണ്ടു വ്യക്തികളോടു പൂൎവ്വജന്മങ്ങളിൽ ഉണ്ടായിട്ടുള്ള ഒരു കടം തീൎത്തു പോകലാണ് അതു്.

സ്വൎഗ്ഗലോകവാസം തീരുകയും ചെയ്തു; എന്നാൽ പ്രധാനമായ, പിന്നത്തെ ജന്മത്തിനുള്ള രംഗം തയ്യാറായിട്ടുമില്ല. അതിന് പലരും പലതും ഒത്തുചേരണമല്ലൊ. അതിനിടയ്ക്കു കുറച്ചുസമയം ഒരു ചെറിയ പരിപാടി നടത്തിയേക്കാം എന്ന നിലയ്ക്കാണ് ഈ വക അല്പജീവിതം ഉണ്ടാകുന്നതു്.

ചോ:-4. കൎമ്മനിയമത്തിൻെറ വെളിച്ചത്തിൽ ശാപാനുഭവത്തിന് എന്താണ് ന്യായം?

ഉ—ശാപങ്ങൾ എല്ലാം ഒരുപോലെയാണെന്നു തോന്നുന്നില്ല. ശപിക്കുന്ന ഋഷികൾ എല്ലാവരും മനുഷ്യസാധാരണമായ ചാപല്യങ്ങൾമുഴുവനും ജയിച്ചവരാണെന്ന് വിചാരിച്ചുകൂടാ. ദുൎവ്വാസസ്സ് ഒരു കോപിഷ്ഠനാണെന്നു പ്രസിദ്ധമാണ്. അദ്ദേഹം തപസ്സുകൊണ്ട് പലശക്തികളും സമ്പാദിച്ചിട്ടുണ്ട്. എന്നാൽ കോപത്തെ ജയിച്ചിട്ടില്ല. അതുകൊണ്ട് കോപത്തിനു വശംവദനായിട്ട് പലരേയും ശപിക്കുന്നു. അതിൻ്റെ ദോഷഫലം മററുകോപികളെപ്പോലെ അനുഭവിക്കയും ചെയ്യുന്നു. അദ്ദേഹത്തിൻെറ ശാപമേററവരുടെ നില, വെറുതെ ഇരിക്കുന്ന ഒരു പൌരൻ ഒരു യുദ്ധത്തിലൊ കലാപത്തിലൊ കഷ്ടമനുഭവിക്കുന്നതുപോലെയാണ്. അങ്ങിനെയുള്ളവരുടെ

കർമ്മവിപാകത്തെപ്പററി "സമൂഹകർമ്മം" എന്ന അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. ശൃംഗി പരീക്ഷിത്തിനെ ശപിച്ചതും അഗസ്ത്യൻ ഇന്ദ്രദ്യുമ്നനെ ശപിച്ചതും, ഉർവ്വശി അർജ്ജുനനെ ശപിച്ചതും ഈ ഇനത്തിൽ പെടുത്താം.

പുരാണങ്ങളിൽ മുനിശാപങ്ങൾ അനുഭവിക്കുന്നവരുടെ കഥ നോക്കിയാൽ ശാപത്തിന്റെ മറെറാരുവശം കാണാം. ശാപം അനുഭവിക്കുന്നവരിൽ പലരും പുണ്യവാന്മാരും ഈശ്വരഭക്തന്മാരും ആണ്. ചില ദോഷാംശങ്ങൾ—അഹംകാരം, കാമം, ഗർവ്വം ഇങ്ങനെ ചിലതു—ബാക്കി നിലവുണ്ട്. അതു് ഒരടിക്കു് അനുഭവിച്ചുതീർന്നാൽ മുക്തിയായി. അങ്ങിനെ അനുഭവിച്ചുതീരുവാനുള്ള നിമിത്തമായിക്കാണാം പല ശാപങ്ങളും. നളകൂബരമണിഗ്രീവന്മാർ, അഹല്യ, ഇവർ ഇതിനുദാഹരണങ്ങളാണ്.

ദുഷ്കർമ്മഫലം ഇനാവിധം അനുഭവിക്കും എന്ന ഒരു ഭാവികഥനമാവാം ചിലപ്പോൾ ശാപം. കർണ്ണൻ കളവുപറഞ്ഞു പരശുരാമന്റെ പക്കൽനിന്നു് അസ്ത്രവിദ്യ പഠിച്ചു. കളവറിഞ്ഞപ്പോൾ 'പഠിച്ചവിദ്യ ആവശ്യമുള്ളപ്പോൾ ഓർമ്മവരാതെ പോകട്ടെ' എന്നു ഗുരു ശപിച്ചു.

ഇതിൽ ഒരു ദുഷ്കർമ്മത്തിന്റെ ന്യായമായ പ്രതികർമ്മത്തെപ്പററിയുള്ള പ്രവചനം മാത്രമാണ് കാണുന്നതു്.

ഭരദ്വാജാദികൾ സാംബനെ ശപിച്ചപ്പോൾ യാദവവംശത്തിനു ഭാവിയിൽ വരാൻ പോകുന്ന നാശത്തെപ്പററി മുൻകൂട്ടി പറയുകയാണ് ചെയ്തതു്.

# അനുബന്ധം-II

## സഹായിച്ച പുസ്തകങ്ങൾ


1. ഭഗവദ്ഗീത
2. മഹാഭാരതം – (തർജ്ജമ–കുഞ്ഞിക്കുട്ടൻതമ്പുരാൻ)
3. ദശോപനിഷത്ത്
4. സനാതനധർമ്മം – ഉപരിഗ്രന്ഥം (പള്ളിയിൽ കൃഷ്ണമേനോൻ)
5. മനുസ്മൃതി
6. ദേവീഭാഗവതം (തർജ്ജമ–കണ്ടിയൂർ മഹാദേവയ്യർ)
7. യോഗവാസിഷ്ഠം (തർജ്ജമ–ആത്രേയ)
8. വൃദ്ധസൂര്യാരുണകർമ്മവിപാകം
9. കാളീകല്പം (ടി. സി. പരമേശ്വരൻ മൂസ്സത്)
10 ഗാരുഡപുരാണം- (തർജ്ജമ–മേജർ ഡി. ബസു)
11. ശിവഗീത- (തർജ്ജമ–പി. ഗോപാലൻനായർ)
12. പാതഞ്ജലയോഗദർശനം (വ്യാഖ്യാ–സ്വാമി ത്രിപുരാനന്ദഭാരതി)
13. മരണാനന്തരം എന്ത്? ടി
14. പ്രാഥമികപ്രകൃതിപാഠങ്ങൾ- (മഞ്ചേരി രാമകൃഷ്ണയ്യർ)
15. A Study in Karma- Annie Besant
16. Karma (Theosophical Manual) Do
17. Evolution of Life and Form- Do
18. A study in consciousness Do

| | | |
|---|---|---|
| 19. | A Text Book of Theosophy- | C. W. Leadbeater |
| 20. | Inner Life - Vol. II | Do |
| 21. | The other side of Death | Do |
| 22. | First Principles of Theosophy- | C. Jinarajadasa |
| 23. | An Exposition of the Doctrine of Karma - | Atisha |
| 24. | Look at your Karma - | Arthur Robson |
| 25. | Kamma - Bikku Silacara | |
| 26. | A Vedic Reader for Students | Macdonell |
| 27. | Astrology in the light of Theosophy - (Theosophist - April & May - 1911) | Alen Leo |
| 28. | Brahma Sutras - (Commentary) - | Sridhar Majumdar |
| 29. | The Philosophy of the gods | Hirendranath Datta |
| 30. | Lectures on Karmayoga | Vivekananda. |

## ഗ്രന്ഥകർത്താവിന്റെ വേറെ പുസ്തകങ്ങൾ

| | | | |
|---|---|---|---|
| ക്ഷേത്രങ്ങൾ | 0 | 5 | 0 |
| പ്രകൃതിയുടെ തത്ത്വോപദേശങ്ങൾ | 0 | 8 | 0 |
| വാസവദത്ത (ദൃശ്യനാടകം) | 0 | 3 | 0 |
| ശിവമാഹാത്മ്യം | 0 | 2 | 0 |
| തമാശക്കഥകൾ | 0 | 8 | 0 |
| മരിച്ചവരെപ്പറ്റി ദുഃഖിക്കേണ്ട | 0 | 2 | 0 |
| ബുദ്ധമതകഥകൾ | 0 | 3 | 0 |
| ഡോക്ടർ ആനിബെസന്റ് | 1 | 0 | 0 |
| വിചാരശക്തി | 0 | 6 | 0 |

സനാതനധർമ്മം അച്ചുക്കൂടം, പെരുമാനൂർ, എറണാകുളം.

Printed at the S. D. Printing Works, Ernakulam.